# THE GURUNATHAN

# ഗുരുനാഥൻ

L. No. 85/ 15—7—26.

| | | |
|---|---|---|
| പുസ്തകം 15 | 1111 മീനം | ലക്കം 8 |


വിദ്യാദാനവിശിഷ്ടകൃത്യരതരാമദ്ധ്യാപകാനാം സദാ
വിദ്യാഽദാനഭരം വഹിച്ചുമരുവും വിദ്യാൎത്ഥിലോകത്തിനും
വിദ്യാലോലുപരായ മററു ജനസാമാന്യത്തിനും പത്ഥ്യമാം
വിദ്യാസങ്ഗ്രഹസമ്പുടോഽസ്തു ഗുരുനാഥോയം സഹായം ഭുവി.

## വിഷയവിവരം.





## ഞങ്ങളുടെ പുതിയ പ്രസിദ്ധീകരണങ്ങൾ.

# ജാതകകർമ്മപദ്ധതി
### അഥവാ
# ശ്രീപതിപദ്ധതി

("സുജനപ്രിയ" എന്ന ഭാഷാവ്യാഖ്യാനത്തോടു കൂടിയതു്)

വ്യാഖ്യാതാ—ജ്യോതിഷപണ്ഡിതർ, പി. എസ്സ്. പുരുഷോത്തമൻനമ്പൂതിരി

ജാതകഫലങ്ങൾ പറയുന്നതിനും ആയുർദ്ദായം ഗണിക്കുന്നതിനും പല ഗ്രന്ഥങ്ങൾ ജ്യോതിശ്ശാസ്ത്രത്തിലുണ്ടെങ്കിലും "ശ്രീപതിപദ്ധതി" പോലെ സർവ്വസമ്മതമായ ഒരു ഗ്രന്ഥം ആ വിഷയത്തിലില്ല. വിശേഷിച്ചും ആയുർഗ്ഗണിതത്തിന്നു ഇത്ര പ്രയോജനകരമായ ഒരു ഗ്രന്ഥം ഇല്ലെന്നു പ്രസിദ്ധമാകുന്നു. ഇതു് ജ്യോതിശ്ശാസ്ത്രജ്ഞന്മാൎക്കു ദുർല്ലഭമായ ഒരു ഗ്രന്ഥമാണ്. വില അണ 8

# രത്നദീപകം

ലഗ്നാദിഭാവഫലങ്ങൾ അറിയുന്നതിനു സാമാന്യജനങ്ങൾക്കു പോലും അത്യന്തം ഉപകരിക്കുന്നതും ഇതേവരെ പ്രസിദ്ധം ചെയ്യപ്പെട്ടിട്ടില്ലാത്തതുമായ ഒരു അപൂർവ്വഗ്രന്ഥം.
വില അണ 4

# ഭാവാർത്ഥരത്നാകരം

മേഷാദിലഗ്നങ്ങളിൽ ജനിച്ചാലുള്ള വിശേഷഫലങ്ങളും മററും വിശദമായി അറിയണമെന്നുള്ളവർ ഈ ഗ്രന്ഥം തന്നെ വായിക്കണം. വില അണ 8

# ഗുഹ്യരോഗചികിത്സ

ആരോടും പറയുവാൻ അഭിമാനം അനുവദിക്കാത്ത ഏതുതരം ഗുഹ്യരോഗങ്ങളേയും സ്വയം ചികിത്സിച്ചു ഭേദമാക്കുവാൻ ഉപകരിക്കുന്ന ഒരു അനുഭവചികിത്സാഗ്രന്ഥം.
വില അണ 8

ജ്യോതിർവിദാഭരണം, ഭാവകുതൂഹലം "ചന്ദ്രപ്രഭ" എന്ന വ്യാഖ്യാനത്തോടു കൂടിയതു്, ധന്വന്തരി അഥവാ ചികിത്സാചിന്താമണി "രത്നദർപ്പണം" എന്ന ഭാഷാവ്യാഖ്യാനത്തോടു കൂടിയതു്, ഭവിഷ്യഫലഭാസ്കരം ഇവ അച്ചടിച്ചു തയ്യാറായി വരുന്നു. കൂടാതെ മററു പല പുസ്തകങ്ങളും ഞങ്ങളുടെ പക്കൽ കിട്ടുന്നതാണ്. ഞങ്ങളുടെ വലിയ കാററ്ലാഗിന്നു എഴുതുക.

—0—

എന്നു്, ററി. ററി. റെഡ്ഡ്യാർ,

പ്രൊപ്രൈറ്റർ,

"സുവർണ്ണപ്രകാശിനി" പ്രസ്സ്—കൊല്ലം.

# മൃത്യുഞ്ജയരംഗവൈദ്യശാല,

## കൊടുങ്ങല്ലൂർ

### ബ്രാഞ്ചുകൾ—ചാലക്കുടി—പറവൂർ.

1. **സിദ്ധകൽപം:—** അതിസാരം, വയററിൽവേദന, അതിഭക്ഷണംകൊണ്ടുള്ള ഉപദ്രവങ്ങൾ, ശ്വാസംമുട്ടൽ, തൊണ്ടയിൽ കഫംകെട്ടു, തലവേദന, പല്ലുവേദന, നീരു്, ഉളുക്കു് എന്നുതുടങ്ങി പലേഉപദ്രവങ്ങൾക്കും കൈകണ്ടതു്.

അരഔൺസ് കുപ്പി 1 -ക്കു് വില 0—8—0

കാൽഔൺസ് കുപ്പി 1 -ക്കു് വില 0—4—0

2. **പുഷ്പവിലാസം** :-ഗർഭാശയശുദ്ധിക്കു്.

ഡസൻ 1-ക്കു് വില 0—6—0

3. **സുഖദന്തചൂർണ്ണം**:- ദന്തരോഗങ്ങൾക്കു്.

4. **ബാലസുധാ:—** കൊച്ചുകുട്ടികൾക്കു് ഭ്രതബാധ, അരുചി, അഗ്നിമാന്ദ്യം, ചുമ, ഛർദ്ദി, ഏക്കം മുതലായതിന്നുത്തമം.

6 ഔൺസ് കുപ്പി 1-ക്കു് വില 0—8—0

5. **ശുക്ലസ്തംഭരസായനം:—** പലേകാരണങ്ങളാലും ഉണ്ടാവുന്ന ശുക്ലസ്രാവത്തിന്നു കൈകണ്ടതു്.

റാത്തൽ 1-ക്കു് വില 1—8—0

ഉപയോഗക്രമം മരുന്നുസഹിതം.

ഇവ കൂടാതെ സിന്ദൂരങ്ങൾ, ഭസ്മങ്ങൾ, ആസവങ്ങൾ, അരിഷ്ടങ്ങൾ, ഘൃതങ്ങൾ, ഗുളികകൾ, എണ്ണകൾ എന്നുതുടങ്ങിയ എല്ലാ ആയുർവ്വേദ ഔഷധങ്ങളും മിതമായ വിലയ്ക്കു വില്ക്കുവാൻ എല്ലായ്പോഴും തയ്യാർ.

☞ ഔഷധപ്പട്ടിക ഇനാം ☜

കെ. വി. കൃഷ്ണവാരിയർ,

പ്രൊപ്രൈററർ.

---

## ചിന്താസന്താനം (ആറാംഭാഗം)

ഗ്രന്ഥകർത്താ:— ആർ. ഈശ്വരപിള്ള ബി. എ.

### ഇതാ തയ്യാറായിരിക്കുന്നു

കുറച്ചു പ്രതികൾ മാത്രം വില 8 ണ.

---

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# ചിന്താസന്താനം
## (ഒന്നാംഭാഗം)

ഗ്രന്ഥകത്താ:— ആർ. ഈശ്വരപിള്ള ബി. എ.

ഇംഗ്ലീഷിൽ "Essays" എന്നു പറയുന്ന സാഹിത്യത്തോടു സാമ്യമുള്ള പതിനാറു് ഉപന്യാസങ്ങൾ അടങ്ങിയതു്. മലയാളത്തിൽ ഈ വിധത്തിലുള്ള ഉപന്യാസങ്ങളൊ ഈ തരം ഗ്രന്ഥാവലികളൊ അധികമില്ല അദ്വിതീയനായ ഈ ഗദ്യകാരന്റെ ചിന്താഫലങ്ങൾ വായിച്ചു പഠിക്കുക തന്നെ വേണം. വില അണ 10.

# ചിന്താസന്താനം രണ്ടാംഭാഗം

ഗ്രന്ഥകത്താ:— ആർ. ഈശ്വരപിള്ള ബി. എ.

(കൊച്ചിയിലെ IV Form പാഠപുസ്തകം)

ഈ ഗ്രന്ഥകത്താവിന്റെ ഇരുപതോളം വിവിധവിഷയങ്ങളെപ്പററിയുള്ള ഒന്നാംതരം ഉപന്യാസങ്ങൾ അടങ്ങിയതു്; വായനക്കാരുടെ ചിന്തയെ ഉത്തേജിപ്പിക്കുന്നതു്. സാഹിത്യം, സാമുദായികം, സാന്മാൎഗ്ഗികം ഇവയെപ്പററി നാതിദീൎഘങ്ങളായ ഉപന്യാസങ്ങൾ. ഇവ കേവലം വായിച്ചാൽ മാത്രം പോരാ; വായിക്കയും, ഗ്രഹിക്കയും, ആലോചിക്കയും ചെയ്യേണ്ടതു്. ഈ മാതിരി ഗ്രന്ഥങ്ങളല്ലെ ഓരോ ഗൃഹത്തിലും വായനശാലയിലും സൂക്ഷിക്കേണ്ടതു്. വില അണ 10.

---


## പ്രഭാഷണങ്ങൾ.

**൧-ാംക്ലാസ് പാഠപുസ്തകം** , **നല്ല കമ്മീഷൻ**

ആറു പുസ്തകത്തിൽ കുറയാതെ ആവശ്യപ്പെടുന്നവക്ക് ഒരു മാസത്തേക്കുകൂടി

—:അഞ്ചൽ ചിലവു സൗജന്യമായി കൊടുക്കും.:—

മാനേജർ,

ഈശ്വരവിലാസം ബുക്കുഡിപ്പോ, പറവൂർ.

---

## അദ്ധ്യാപനസംബന്ധമായ ചില പുസ്തകങ്ങൾ

| | | | |
|---|---|---|---|
| നവീനാദ്ധ്യാപനം | 0 | 12 | 0 |
| അദ്ധ്യാപനാങ്കുരം | 0 | 6 | 0 |

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# "ഗുരുനാഥൻ" അനുബന്ധം



ആർ. ശിവരാമകൃഷ്ണയ്യർ ബി. എ., എൽ. ടി.
(ഡിവിഷണൽ ഇൻസ്പെക്ടർ, തിരുവല്ല)

സുപ്രസിദ്ധവിദ്യാഭ്യാസപ്രവർത്തകനായ ഇദ്ദേഹം ചേർത്തല താലൂക്ക് അദ്ധ്യാപക കാൺഫ്റൻസ് ഉൽഘാടനംചെയ്തുകൊണ്ട് ഇങ്ങിനെ പറയുന്നു:—

"അദ്ധ്യാപകന്മാരുടെ നിരന്തരപ്രവർത്തനത്തിനുതകുന്ന അന്തഃശക്തി—വിദ്യുഛക്തി—നശിച്ചുപോയിരിക്കുന്നു. ഇന്നത്തെ അദ്ധ്യാപകന്മാർ വെറും പത്താംനമ്പർ മോട്ടാർ വണ്ടി പോലെയാണ്. അതു തനിയെ സ്റ്റാർട്ടു ചെയ്യുന്നില്ല. ഇടയ്ക്കിടയ്ക്കു നിന്നുകളയും. പത്തിരുപതുപേർ കൂടി തള്ളിയാൽ മാത്രമെ മുന്നോട്ടു നീങ്ങുകയുള്ളു. പ്രൊഫ്സർ ശങ്കരൻ നമ്പ്യാരെപ്പോലെയുള്ള പുതിയ ബാററികളുടെ ശക്തി, മുന്നോട്ടുനീങ്ങാത്ത ഇന്നത്തെ അദ്ധ്യാപകവാഹനങ്ങൾക്ക് അത്യാവശ്യമാണ്. (പേജ് 361.)

# ഗുരുനാഥൻ

| പുസ്തകം 15 | 1111 മീനം | ലക്കം 8 |
|---|---|---|


## ചേർത്തല താലൂക്ക്
## അദ്ധ്യാപക കാൺഫറൻസ്

ചേർത്തല താലൂക്കിലുള്ള അദ്ധ്യാപകാദ്ധ്യാപികമാരുടെ ഒരു കാൺഫറൻസ് കഴിഞ്ഞ കുംഭം 30-ം മീനം 1-ം തീയതികളിൽ ചേർത്തല വി. എം. സ്കൂളിനോടു തൊട്ടു തയ്യാറാക്കിയിരുന്ന വിശാലമായ പന്തലിൽ വച്ചു കൂടുകയുണ്ടായി. ഇംഗ്ലീഷ്, മലയാളം, ആൺ, പെൺ, സർക്കാർ, ഗ്രാൻറു് എന്നീ വിവിധവിദ്യാലയങ്ങളിലെ അദ്ധ്യാപകാദ്ധ്യാപികമാർ അവരുടെ ഇടയിൽ ഉണ്ടെന്നു പറയപ്പെടുന്ന സവർണ്ണാവർണ്ണഭേദങ്ങൾ വെടിഞ്ഞു് ഈ സമ്മേളനത്തിൽ ഹൃദയപൂർവ്വം പങ്കുകൊണ്ടിരുന്നു എന്നു കാണുന്നതു് എത്രയും സന്തോഷപ്രദമായ ഒരു കാഴ്ചയാണു്. എന്നാൽ ചേർത്തല വി. എം. ഗേൾസ്‌സ്കൂളദ്ധ്യാപികമാർ മാത്രം വേണ്ടവണ്ണം സഹകരിച്ചില്ലെന്നും ഒടുവിൽ സഹകരിച്ചു എന്നും പറയാൻ ഇടയായി കാണുന്നതു സന്താപപ്രദവുമായ സംഗതിയാണു്. ഡയറക്ടരുടെ അദ്ധ്യക്ഷതയിൽ, ഡിവിഷനൽ ഇൻസ്പെക്ടരുടെ ഉപദേശത്തിൽ, അസിസ്റ്റൻറു ഇൻസ്പെക്ടരുടെ മേൽനോട്ടത്തിൽ, അനവധി അദ്ധ്യാപകന്മാരുടെ പരിശ്രമത്തിൽ, നടക്കുന്ന ഒരു അദ്ധ്യാപകയോഗത്തിൽ വേണ്ടപോലെ സഹകരിക്കുവാൻ പെൺപള്ളിക്കൂടക്കാർക്കു സാധിക്കാതെ വന്നതു കഷ്ടംതന്നെ. മേലാവിലെ അനുവാദത്തിനു വേണ്ടി എഴുതി അയച്ചിട്ടും വേണ്ട സമയത്തു് അനുവാദം കൊടുക്കാതിരുന്നതും അതിലധികം കഷ്ടമാണു്. പെൺശാഖാ ഇൻസ്പെക്ടർസും അവരുടെ അസിസ്റ്റൻറു് ഇൻസ്പെക്ടർസും അവിടങ്ങളിലെ ഭരണവും എല്ലാം കേവലം അലങ്കോലം തന്നെയെന്നു പറവാൻ ഞങ്ങൾ മടിക്കുന്നില്ല. വിശേഷിച്ചും ശ്രീമതി കാമാക്ഷി അവർകളുടെ ആഫീസിൽ നിന്നും ലറററിനു ഒരു മറുപടി കിട്ടണമെങ്കിൽ ഒരു പുരുഷായുസ്സു തന്നെ വേണ്ടിയിരിക്കുന്നു.

അദ്ധ്യാപകാദ്ധ്യാപികമാരിൽ എല്ലാ നിലയിലുള്ളവരും ഏകോപിച്ചു പണ്ടും ഇതുപോലെയുള്ള സമ്മേളനങ്ങൾ സാധാരണമായിരുന്നു. ഇപ്പോൾ മാസംതോറും കൂടിവരുന്ന അദ്ധ്യാപകസമാജങ്ങൾ നിരുപയോഗങ്ങളാണെങ്കിലും ഇതുപോലെയുള്ള മഹാസമ്മേളനങ്ങൾ പ്രയോജനപ്രദങ്ങളാണെന്നതിന്നു തൎക്കമില്ല.

ഈ സമ്മേളനത്തിൽ നടന്ന പ്രസംഗങ്ങൾ എല്ലാംതന്നെ വിജ്ഞാനപ്രദവും രസകരവും അദ്ധ്യാപകന്മാരുടെ ശ്രദ്ധയെ സവിശേഷം ആകൎഷിക്കേണ്ടതുമാകുന്നു. പ്രസംഗങ്ങൾ എല്ലാംതന്നെ ഈ പംക്തികളിൽ ചേൎക്കുന്നതുകൊണ്ട് അവയെപ്പററി അധികമൊന്നും ഇവിടെ പ്രസ്താവിക്കുന്നില്ല. അദ്ധ്യാപകന്മാരെ കൂടാതെയുള്ള വിദ്യാഭ്യാസപരിഷ്കാരം അടിസ്ഥാനരഹിതമായ സൌധമാണെന്നും, ഇതുപോലെയുള്ള സമ്മേളനങ്ങൾ ആണ്ടുതോറും ഉണ്ടായിരിക്കണമെന്നും, വിജ്ഞപ്തിപ്രസംഗത്തിൽ ചൂണ്ടിക്കാണിച്ചിരിക്കുന്നതു സമാദരണീയങ്ങളാണ്. ഒരു മാതൃകാദ്ധ്യാപകനും ഒരു പ്രശസ്തനായ ഭരണകൎത്താവുമായ ആർ. ശിവരാമകൃഷ്ണയ്യർ അവർകൾ ബി. ഏ., എൽ. ടി. ചെയ്ത ഉൽഘാടനപ്രസംഗത്തിൽ അദ്ധ്യാപകന്മാർ ജ്ഞാനസമ്പാദനോത്സുകന്മാരായിരിക്കണമെന്നും പ്രതിഫലേച്ഛയെ മാത്രം മുൻനിറുത്തി അവർ പ്രവൎത്തിക്കരുതെന്നും, കൃതകൃത്യതയും ബ്രഹ്മാനന്ദവുമാണ് അവൎക്ക് പ്രതിഫലമെന്നും, അദ്ധ്യാപകന്മാരുടെ ഇടയിൽ സവൎണ്ണാവൎണ്ണഭേദം ഉണ്ടായിരിക്കരുതെന്നും, പ്രത്യേകം ചൂണ്ടിക്കാണിച്ചിരുന്നു. ഇന്നത്തെ അദ്ധ്യാപകന്മാരെ സംബന്ധിച്ചിടത്തോളം ഇവ സദാ സ്മരണീയങ്ങളായ സംഗതികളാണ്. പാവനമായ ഒരു വൃത്തി-രാജ്യത്തിന്റെ പുരോഗതി—യിൽ ഏൎപ്പെട്ടിരിക്കുന്നവർ കേവലം കൂലിവേലക്കാരെപ്പോലെ കൂലിക്കുമാത്രം വേലചെയ്യുന്ന സമ്പ്രദായം തികച്ചും ആക്ഷേപാൎഹമാണ്. അതുപോലെതന്നെ ഒരേ വൃത്തിയിൽ ഏൎപ്പെട്ടിരിക്കുന്ന ഇംഗ്ലീഷ്സ്ക്കൂൾ അദ്ധ്യാപകന്മാർ, മലയാളം പള്ളിക്കൂടം വാദ്ധ്യാന്മാർ, ഗ്രാൻറുപള്ളിക്കൂടം സാറന്മാർ, ഇവർ തമ്മിൽ സഹകരിക്കാതെ വൎത്തിക്കുന്നതും അദ്ധ്യാപകന്മാരുടെ പുരോഗതിക്കു പ്രതിബന്ധമാകുന്നു. സാഹിത്യരസികനും, സരസവാഗ്മിയുമായ മി: ശങ്കരൻനമ്പ്യാരുടെ പ്രൌഢപ്രസംഗത്തിൽ അദ്ധ്യാപകന്മാൎക്കു സംഘടനാബലം ആവശ്യമാണെന്നും വിദ്യാഭ്യാസത്തിന്റെ ആത്മാവു സ്വഭാവസംസ്കരണമാണെന്നും അദ്ധ്യാപകന്മാർ ജീവിതമാതൃകകളായിരിക്കണമെന്നും വിദ്യാൎത്ഥികളെ നല്ല ചൎയ്യാമൎയ്യാദകളോടുകൂടി പെരുമാറാൻ അഭ്യസിപ്പിക്കണമെന്നും അദ്ധ്യാപകന്മാർ കേവലം ഉപദേശികൾ മാത്രം ആയിരുന്നാൽ പോരെന്നും, അവർ അനുകരണീയമായ സ്വഭാവമാഹാത്മ്യം വന്നവരായിരിക്കണമെന്നും, വിദ്യാൎത്ഥികളെ ക്ലേശസ

ഷ്ഠിപ്പുതയുള്ളവരാക്കി തീർക്കണമെന്നും മററും പ്രസ്താവിച്ചിരുന്ന ഭാഗങ്ങൾ അദ്ധ്യാപകന്മാരുടെ ഗൌരവമേറിയ ശ്രദ്ധയേ അർഹിക്കുന്നവയുമാകുന്നു. അദ്ധ്യാപനവിദഗ്ദ്ധനും ഉല്പതിഷ്ണുവും ആയ മി: രാമവർമ്മതമ്പാൻ അവർകളുടെ പ്രസംഗത്തിൽ അദ്ധ്യാപകൻ ഭാവിയെ വീക്ഷണം ചെയ്യണമെന്നും അയാൾ ഭരമേററിരിക്കുന്ന കൺട്രാക്റ്റ് ഏററവും വിശ്വസ്തതയോടും ആത്മാർത്ഥതയോടും കൂടി ചെയ്തുതീർക്കണമെന്നും അവർ ദിനേ ദിനേ നൂതനങ്ങളായ അറിവുകൾ സമ്പാദിച്ചുകൊണ്ടിരിക്കണമെന്നും ഇപ്പോഴത്തെ കള്ള ച്ചരിത്രങ്ങൾ പഠിപ്പിക്കാതെ ലോകചരിത്രം പഠിപ്പിക്കണമെന്നും, കരിക്കുലം പരിഷ്കരിക്കണമെന്നും, മലയാംപള്ളിക്കൂടങ്ങളിലുള്ള നവരത്നങ്ങളായ അദ്ധ്യാപകന്മാരെ ശാണോല്ലേഖനം ചെയ്യണമെന്നും, 1-ം, 2-ം, 3-ം എന്നീക്ലാസ്സുകൾ കാലത്തു 7മുതൽ 10വരെ പഠിപ്പിച്ചാൽ മതിയെന്നും; അദ്ധ്യാപകന്മാർ വിദ്യാലയത്തിൽ പോകുമ്പോൾ ആലസ്യംനടിക്കാതെ ക്ഷേത്രത്തെക്കാൾ ഭക്തിയുള്ളവരായിരിക്കണമെന്നും, തങ്ങൾ ഉദ്യോഗത്തിൽനിന്നും പിരിയുമ്പോൾ ചെയ്തജോലിയുടെ സാധുതയെപ്പററി നെഞ്ചത്തു കൈവച്ചു നോക്കണമെന്നും മററും ഹൃദയംഗമമായി ചെയ്ത പ്രഭാഷണങ്ങൾ, അദ്ധ്യാപകന്മാരുടെ ഗാഢവും, സത്വരവുമായ ശ്രദ്ധയെ ആകർഷിക്കേണ്ടവയാണ്.

സമ്മേളനത്തിൽ നടന്ന മററു പ്രസംഗങ്ങളും മാതൃകാപാഠങ്ങളും സ്തുത്യർഹങ്ങളായിരുന്നു.

കൈത്തൊഴിൽ മാതൃകകൾ, വിദ്യാഭ്യാസോപകരണങ്ങൾ, മുതലായവ അടങ്ങിയ പ്രദർശനമുറിയും വളരെ നയനമോഹനമായിരുന്നു. വിശേഷിച്ച് ഒരദ്ധ്യാപകൻ പേസ്റ്റ്ബോർഡിൽ തയ്യാറാക്കിയിരുന്നതും നീർത്താവുന്നതും, ചുരുക്കാവുന്നതും, ചിത്രങ്ങളോടുകൂടിയതും ആയ ഒരു ഒന്നാംപാഠം സന്ദർശകരുടെ ശ്രദ്ധയെ സവിശേഷം ആകർഷിക്കുന്നതാണ്. എന്നാൽ പ്രദർശനമുറിയിൽ സന്ദർശകന്മാരേ കാര്യങ്ങൾ മനസ്സിലാക്കാൻ വേണ്ടി പ്രാപ്തിയും സന്നദ്ധതയും ഉള്ളവരെ ഏർപ്പാട് ചെയ്യാതിരുന്നതു് ഒരു പക്ഷെ വിട്ടുപോയതായിരിക്കാം.

പ്രമേയങ്ങളെക്കുറിച്ചു ഒരു വാക്കു പറയേണ്ടിയിരിക്കുന്നു. അവയിൽ പലതും ആവശ്യമുള്ളവതന്നെ. എന്നാൽ അപ്രകാരം അല്ലാത്തവയും ഒട്ടും കുറവല്ല. അവയുടെ വിതരണത്തിലും, അവതരണത്തിലും, സ്വീകരണത്തിലും, തിരസ്കരണത്തിലും വന്നുകൂടിയ കുഴപ്പങ്ങൾ അവയെപ്പററി മുൻകൂട്ടി വേണ്ടപോലെ പര്യാലോചിച്ചിട്ടില്ലെന്നുള്ളതു് തെളിയിക്കുന്നു.

ഈവിധം താലൂക്കുതോറും സമ്മേളനങ്ങളും ആണ്ടുതോറും സാംസ്ഥാനികസമ്മേളനങ്ങളും ഉണ്ടായിരിക്കുന്നതു് അഭിലഷണീയമാണ്. അവയുടെ

വേണ്ടപോലെ ധനസഹായം ചെയ്യേണ്ടതു ഗവമ്മേണ്ടിൻെറ കത്തവ്യവു മാകുന്നു. തിരുവിതാംകൂറിലെ അദ്ധ്യാപകലോകത്തിനു പൊതുവേയും, ചേത്തല അദ്ധ്യാപകന്മാക്കു പ്രത്യേകിച്ചും വിജ്ഞാനം, തൊഴിലിലുള്ള വിശേഷജ്ഞാനം, സംഘടനാബലം, പ്രോത്സാഹനം ഇവയെ പ്രദാനംചെയ്തു ഈ കാൺഫ്രൻസ് വിജയകരമായി തന്നെ കലാശിച്ചു. പ്രവത്തകന്മാർ അഭിനന്ദനാഹർതന്നെ.



# ചേത്തലതാലൂക്ക്
# അദ്ധ്യാപക കാൺഫറൻസ്

റിപ്പോർട്ട്:— ഒന്നാംദിവസം.

## ഒന്നാംയോഗം

ചേത്തല ഡിസ്ട്രിക്ടിലുൾപ്പെട്ട, ഗവമ്മെണ്ടും പ്രൈവററും ആയ ഇംഗ്ലീഷു മലയാളം പള്ളിക്കൂടങ്ങളിലെ അദ്ധ്യാപകന്മാരുടേയും അദ്ധ്യാപികമാരുടേയും ഒരു സംയുക്തസമ്മേളനം, ചേത്തല വി. എം. ബായ്സ്കൂളിനോടു തൊട്ടു സജ്ജമാക്കിയിരുന്ന വിശാലമായ പന്തലിൽവെച്ചു കഴിഞ്ഞമാസം (കുംഭം) 30-ാംനു- കാലത്തു പത്തുമണിക്കു സമാരംഭിച്ചു. രക്ഷാകത്താക്കന്മാരും പൌരപ്രമാണികളും ഉൾപ്പെടെ രണ്ടായിരത്തോളം ജനങ്ങൾ സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു. മി: എസ്. ഭഗവതിപ്പിള്ളയുടെ ഫ്ളൂട്ടവായന കഴിഞ്ഞു്, ശ്രീമതി കമലാക്ഷിഅമ്മ ഭക്തിപുരസ്സരം ഈശ്വരപ്രാത്ഥന നടത്തി.

മി: ആർ. ഈശ്വരപിള്ള ബി. എ.യുടെ മംഗളാശംസാസന്ദേശം.

വന്ദ്യവയോധികനും, കേരളീയാദ്ധ്യാപകലോകത്തിലെ കുലപതിയും ആയ ശ്രീമാൻ ആർ. ഈശ്വരപിള്ള അവർകൾ ബി. എ. മംഗളാശംസയായി ഇംഗ്ലീഷിൽ എഴുതി അയച്ചിരുന്ന സന്ദേശം, സമ്മേളനോൽഘാടകനായ മി: ശിവരാമകൃഷ്ണയ്യർ ബി. എ., എൽ. ടി. തന്നെ ബഹുമാനാദരപുരസ്സരം പാരായണം ചെയ്തു. അനന്തരം, സമ്മേളനത്തിൽ സന്നിഹിതരായിരുന്ന മാന്യ മഹതീമഹാന്മാക്കും, അദ്ധ്യാപികാദ്ധ്യാപകന്മാക്കും, പൌരന്മാക്കും രക്ഷാകത്താക്കന്മാക്കും ഹാദ്ദമായ സ്വാഗതമരുളിക്കൊണ്ടു്

ചേർത്തല ഇംഗ്ലീഷ് ഹൈസ്കൂൾ ഹെഡ്മാസ്റ്ററും സ്വാഗതസംഘാദ്ധ്യക്ഷനും ആയ മി: പി. ജി. വിശ്വനാഥയ്യർ ബി. എ., എൽ. ടി. ഭംഗിയായ ഒരു ചെറുപ്രസംഗം (അന്യത്ര) നടത്തി. പിന്നീട് ഗായകകവിയായ മി: കെ. പി. ശാസ്ത്രി സ്വതസ്സിദ്ധമായ സ്വരമാധുര്യത്തോടുകൂടി സ്വാഗതഗാനം പാടി സദസ്യരെ രസിപ്പിച്ചു. അതിനെത്തുടൎന്നു തുറവൂർ ടി. ഡി. ഇംഗ്ലീഷ് ഹൈസ്കൂളിലെ സഹായാദ്ധ്യാപകനും, സ്വാഗതസംഘം ഉപാദ്ധ്യക്ഷനും ആയ മി: ഗോപാലപിള്ള ബി. എ., എൽ. ടി. യുടെ വിജ്ഞപ്തി പ്രസംഗമാണ് (അന്യത്ര) നടന്നതു്. താലൂക്കിൽ ആകെയുള്ള എൺപത്തിയേഴ സ്കൂളുകളിൽ, ചേർത്തല വി. എം. ഗേൾസ്കൂൾ മാത്രം, നിർഭാഗ്യവശാൽ, സമ്മേളനത്തോടു സഹകരിച്ചിട്ടില്ലെന്നുള്ള വിവരം അദ്ദേഹം പ്രത്യേകം പ്രസ്താവിക്കുകയുണ്ടായി.

## ഉൽഘാടനം

ഈ അദ്ധ്യാപകമഹാസമ്മേളനം, സദയം ഉൽഘാടനം ചെയ്യാമെന്നു സമ്മതിച്ചിരുന്ന ആക്ടിംഗ് വിദ്യാഭ്യാസഡയറക്ടർ മി: സി. വി. ചന്ദ്രശേഖരൻ എം. എ, ദേഹാസ്വാസ്ഥ്യം നിമിത്തം സമ്മേളനത്തിൽ സന്നിഹിതനായിരുന്നില്ല. അതിനാൽ ഡിവിഷണൽ ഇൻസ്പെക്ടർ മി: ശിവരാമകൃഷ്ണയ്യർ ബി. എ., എൽ. ടി. യാണ് ഉൽഘാടനകൎമ്മം നിർവ്വഹിച്ചതു്. സരസവും സാരസമ്പൂൎണ്ണവുമായ ഉൽഘാടനപ്രസംഗത്തിൽ (അന്യത്ര) ഇപ്രകാരമുള്ള സമ്മേളനങ്ങളുടെ ആവശ്യകത, പ്രയോജനങ്ങൾ, അദ്ധ്യാപകന്മാരുടെ ആവശ്യങ്ങൾ, അവശതകൾ, അവകാശങ്ങൾ, കൎത്തവ്യങ്ങൾ മുതലായവയേപ്പററി വിശദമായി ഉപപാദിച്ചിരുന്നു. അനന്തരം തുറവൂർ തിരുമലദേവസ്വം ഹൈസ്കൂൾ ഹെഡ്മാസ്റ്റർ മി: നാരായണക്കമ്മത്തി ബി. എ, എൽ. ടി. സമ്മേളനഭാരവാഹികളുടെ പ്രതിനിധിയെന്ന നിലയിൽ കൃതജ്ഞതാപ്രകടനം നടത്തി. പിന്നീട്, ചേർത്തല വി. എം. ഗേൾസ് സ്കൂൾ ഹെഡ്മിസ്റ്റ്രസ്സ് ശ്രീമതി ജാനകി ബി. എ, എൽ. ടി. സമ്മേളനത്തോടു പ്രസ്തുത സ്കൂൾ മാത്രം സഹകരിച്ചിട്ടില്ലെന്നുള്ള ആരോപണത്തിനു സമാധാനമെന്നപോലെയും, നിസ്സഹകരണത്തിനു സാധൂകരണമെന്നപോലെയും, അദ്ധ്യക്ഷൻെറ പ്രത്യേകാനുവാദത്തോടുകൂടി ഒരു ചെറുപ്രസംഗം ചെയ്തു.

സമ്മേളനത്തിൻെറ പ്രാരംഭംമുതൽ, അതിൻെറ പ്രധാന പ്രവൎത്തകന്മാരിൽ ഒരാളായ അസി: ഇൻസ്പെക്ടർ മി: രാജരാജവൎമ്മത്തമ്പാൻ ബി. എ., എൽ. ടി. സഹകരണാപേക്ഷമൂലം തങ്ങളെ "അലട്ടി"ക്കൊണ്ടിരുന്നുവെങ്കിലും (പ്രാസംഗിക ഉപയോഗിച്ച പദംതന്നെയാണ് സ്വ: റി) മേലാവിലെ അനുവാദം കിട്ടാതെ സഹകരിക്കാൻ നിവൃത്തിയില്ലാതായി എ

ന്നം, അനുവാദം പ്രവൎത്തകന്മാർ വാങ്ങിത്തന്നില്ലെന്നും, ഇയ്യിടെ മേലാവിലെ അനുവാദത്തിനു തങ്ങൾ എഴുതി അയച്ചിട്ടുണ്ടെന്നും, അതു പ്രതീക്ഷിച്ചു തങ്ങൾ സമ്മേളനത്തിൽ സന്നിഹിതരായിരിക്കുന്നതാണെന്നും, അതിനാൽ ആരും തെററിദ്ധരിക്കരുതെന്നും മററും ഒരു വിശദീകരണപ്രസംഗം നടത്തി. അദ്ധ്യക്ഷന്റെ ഉപസംഹാരത്തിനുശേഷം, സമ്മേളനസാധാരണങ്ങളായ മററു ചടങ്ങുകളോടുകൂടി പന്ത്രണ്ടരമണിക്കു മഹായോഗം മംഗളമായി പിരിഞ്ഞു.

## രണ്ടാംയോഗം

ഉച്ചയ്ക്കു, പ്രസിദ്ധ പ്രാസംഗികനും, സാഹിത്യരസികനും, എറണാകുളം കാളേജു പ്രൊഫസരും ആയ മി: പി. ശങ്കരൻ നമ്പ്യാർ എം. എ. യുടെ മഹനീയാദ്ധ്യക്ഷത്തിലാണു സമ്മേളനനടപടികൾ തുടങ്ങിയതു്. ആദ്യമായി ഈശ്വരപ്രാൎത്ഥന നടത്തിയശേഷം അദ്ധ്യക്ഷൻ ആശയസമ്പൂൎണ്ണവും, ആദൎശപ്രശോഭിതവും, സാഹിത്യസുരഭിലവും, വചോമധുരവും ആയ ഉപക്രമപ്രസംഗം ചെയ്തു. (അന്യത്ര,) അനന്തരം, എറണാകുളം കാളേജ് അസിസ്റ്റൻറ് പ്രൊഫസർ ശ്രീമതി, സി. തങ്കം അവർകൾ, എം. എ., എൽ. ടി, നിസൎഗ്ഗസുന്ദരമായും, നിരൎഗ്ഗളമായും, The need for definite ideal in Education" എന്ന വിഷയത്തെപ്പററി ഇംഗ്ലീഷിൽ പൊഴിച്ച പ്രസംഗതരംഗണി പ്രസന്നപ്രൗഢവും കോമളശീതളവും ആയിരുന്നുവെന്നു പ്രതിഷേധഭയംകൂടാതെ പ്രസ്താവിക്കാവുന്നതാണു്. (പ്രസംഗം അന്യത്ര) പിന്നീടു പള്ളം ട്രെയിനിംഗ്സ്കൂൾ ഹെഡ്മിസ്ട്രസ് മിസ്. മറിയം ബെഞ്ചമിൻ ബി. എ., എൽ. ടി. ഒന്നാംക്ലാസ്സിലെ കൊച്ചുകുട്ടികൾക്കു് ഒരു മാതൃകാഭാഷാപാഠം നടത്തി. ബാലികാബാലന്മാരെ പഠിപ്പിക്കുവാൻ പുരുഷന്മാരേക്കാൾ സ്ത്രീകളാണു് അധികം പ്രാപ്തകളെന്നു് ആ ശ്രീമതിയുടെ നിരന്തരമന്ദസ്മേരവും, അദ്ധ്യാപനസമ്പ്രദായവും സുവ്യക്തമാക്കി. അദ്ധ്യക്ഷന്റെ ഉപസംഹാരപ്രസംഗം, ബ്രഹ്മശ്രീ ശിവരാമകൃഷ്ണയ്യർ ബി. എ., എൽ. ടി. യുടെ കൃതജ്ഞതാപ്രകാശനം, മുതലായവയ്ക്കുശേഷം യോഗം പിരിഞ്ഞു. അന്നു രാത്രി ഏഴരമണിയ്ക്കുശേഷം പൊതുജനാരോഗ്യഡിപ്പാർട്ടുമെൻറിലെ പ്രചാരപ്രാസംഗികനായ മി: രാജഗോപാൽ ബി. എ. മായാദീപപ്രദൎശനത്തോടുകൂടി, പന്നുരോഗത്തെയും പരിഹാരമാൎഗ്ഗങ്ങളേയും കുറിച്ചു വിജ്ഞാനപ്രദമായ ഒരു പ്രസംഗം നടത്തി. രാത്രി ഒൻപതുമണിക്കുശേഷം, തുറവൂരുള്ള അദ്ധ്യാപകന്മാർ 'മീവാർപതനം' എന്ന പ്രഹസനം, സമ്മേളനപ്പന്തലിൽ, ടിക്കററുവെച്ചു വളരെ ഭംഗിയായി അഭിനയിച്ച വിവരവും പ്രത്യേകം പ്രസ്താവയോഗ്യമാണു്.

രണ്ടാംദിവസം:—

## മൂന്നാംയോഗം

മി: ഭഗവതിപ്പിള്ളയുടെ ഫ്ളൂട്ടവായനയ്ക്കും ശ്രീമതി ഇ. കെ. പാർവ്വതി അവർകളുടെ ഈശ്വരപ്രാത്ഥനാഗാനത്തിനും ബ്രഹ്മശ്രീ ശിവരാമകൃഷ്ണയ്യർ അവർകൾ ബി. എ., എൽ. ടി. യുടെ സംക്ഷിപ്തമായ ഉപക്രമപ്രസംഗത്തിനും ശേഷം, സ്റ്റാത്താംകമ്മററിയിലെ ഒരംഗമെന്ന നിലയിലും സർവ്വീസുസൊസൈററിസ്ക്കൂളുകളുടെ ഇൻസ്പെക്ടരെന്നനിലയിലും പേരും പെരുമയും സമ്പാദിച്ചിട്ടുള്ള സുപരിചിതനും, ഇപ്പോൾ തൊടുപുഴ സക്കാർ ഇംഗ്ലീഷ്ഹൈസ്കൂൾ ഹെഡ്മാസ്റ്ററും ആയ മി: കട്ടിയാട്ടു ശിവരാമപ്പണിക്കർ ബി. എ., എൽ. ടി. 'അദ്ധ്യാപകൻ' എന്ന വിഷയത്തെപ്പററി, വിദ്യാഭ്യാസസംരംഭവുമായി അദ്ദേഹത്തിൻെറ സുദീഘകാലത്തെ പരിചയത്തേയും അനുഭവത്തെയും അടിസ്ഥാനപ്പെടുത്തി ഒരു ഗംഭീരപ്രഭാഷണം ചെയ്തു. പിന്നീടു വൈയ്ക്കം ഇംഗ്ലീഷ് സ്കൂൾ ഹെഡ്മാസ്റ്ററും ചരിത്രകാരനും ആയ മി: സി.എസ്. ബാലകൃഷ്ണവാര്യർ M. A. (Hons) നാലാംക്ലാസ്സു വിദ്യാത്ഥികൾക്കു കരപ്പുറത്തിൻെറ ഉത്ഭവം, വളച്ച്, പരിതസ്ഥിതികൾ മുതലായവയേപ്പററി, ശരിയായ ഉപകരണങ്ങളോടുകൂടി ഏററവും വിജയകരമായ ഒരു ഭൂമിശാസ്ത്രപാഠം നടത്തി. അതു് ഒരു മാതൃകാപാഠംതന്നെയായിരുന്നു.

അനന്തരം ആലുവാ യൂണിയൻകാളേജ് മലയാളം ലക്ചററും, സരസസാഹിത്യകാരനും, വിമശകവീരനും ആയ മി: ഡി. പത്മനാഭനുണ്ണി "ഇപ്പോഴത്തെ വിദ്യാഭ്യാസത്തിൽ പൊതുജനങ്ങൾക്കുള്ള വിശ്വാസക്കുറവ്," എന്ന വിഷയത്തേപ്പററി, കക്കശമായ വിമശനസാമർത്ഥ്യത്തോടുകൂടി ഒരു പ്രസംഗം നടത്തി. അദ്ദേഹം ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തോടു സാവ്ത്രികമായിക്കാണുന്ന അവിശ്വാസം മാതൃഭാഷാപോഷണാവശ്യകത, സൽസാഹിത്യപഠനം, ഉന്നതാദശസമപ്പണം, സ്വഭാവരൂപീകരണം, മഹാത്മാഗാന്ധി, മഹാകവി ടാഗ്രർ മുതലായ മഹാപുരുഷന്മാരുടെ ആശയങ്ങളും ഉപദേശങ്ങളും വിദ്യാത്ഥികളെ പഠിപ്പിക്കേണ്ട ആവശ്യകത, സമുദായശരീരത്തിൻെറ ആരോഗ്യകരമായ പരിപോഷണത്തിനു സ്ത്രീപുരുഷബന്ധത്തേപ്പററി യുവതീയുവാക്കന്മാക്കു ശരിയായ പരിജ്ഞാനം നൽകേണ്ടതിൻെറ അത്യന്താപേക്ഷിതത്വം, ഭാഷാന്തരീകരണത്തിൽ വിദ്യാത്ഥികൾക്കു വരുന്ന അബദ്ധങ്ങൾ, സാങ്കേതികശബ്ദങ്ങൾക്കാശം ഇല്ലെന്നുള്ള പരാതി, ഗൃഹവും ഉപരിവിദ്യാലയങ്ങളുമായി ഉണ്ടായിരിക്കേണ്ട അന്യോന്യബന്ധമില്ലായ്മയുടെ അനാശാസ്യത ഇന്നത്തെ

അഭ്യസ്തവിദ്യന്മാരുടെ് പ്രയത്നവിമുഖത, പാഠ്യപുസ്തകത്തിലുഞ്ഞെട്ടപ്പില്ല ള്ള ന്യൂനത, വിദ്യാഭ്യാസപരിഷ്ക്കരണനവീകരണനിർദ്ദേശങ്ങൾ, മുതലായ പല കാര്യങ്ങളെപ്പററി പ്രസ്താവിക്കുകയും വിദ്യാഭ്യാസത്തിൽ പൊതുജനങ്ങൾക്കുള്ള അവിശ്വാസപരിഹാരത്തിൽ അദ്ധ്യാപകന്മാൎക്കുള്ള കൎത്തവ്യത്തെ അനുസ്മരിപ്പിക്കുകയും ചെയ്തു.

സുപ്രസിദ്ധപ്രാസംഗികന്മാരേയും, മാതൃകാദ്ധ്യാപകനായ മി: ബാലകൃഷ്ണവാൎയ്യരേയും മുക്തകണ്ഠം പ്രശംസിച്ചുകൊണ്ടാണ് അദ്ധ്യക്ഷൻ ഉപസംഹാരപ്രസംഗം നടത്തിയതു്. ചേൎത്തല ഇംഗ്ലീഷ്മിഡിൽസ്ക്കൂൾ ഹെഡ്മിസ്ട്രസ് ശ്രീമതി മറിയാമ്മ അന്ത്രപ്പേർ അവർകൾ ബി. എ. യുടെ കൃതജ്ഞതാപ്രകടനത്തിനുശേഷം രണ്ടുമണിക്കു യോഗം പിരിഞ്ഞു.

## നാലാംയോഗം

കേരളത്തിലെ സ്വതന്ത്രചിന്തകനും, വിദ്യാഭ്യാസവിദഗ്ദ്ധനും, സുപ്രസിദ്ധവാഗ്മിയുമായ രാജശ്രീ എം. രാമവൎമ്മത്തമ്പാൻ ബി. എ.,എൽ. ടി. യുടെ മഹനീയാദ്ധ്യക്ഷത്തിൽ രണ്ടരമണിക്കുമുൻപുതന്നെ സമ്മേളനം തുടങ്ങി. രണ്ടായിരത്തിൽപരം ശ്രോതാക്കളാൽ പന്തൽ നിബിഡീകൃതമായിരുന്നു. വാൎദ്ധക്യവൈക്ലബ്യം അല്പാല്പം ബാധിച്ചുതുടങ്ങിയിട്ടപോലും യുവസഹജമായ ഉന്മേഷപ്രകൎഷത്തോടും, അനിതരസാധാരണമായ പ്രസരിപ്പോടും, അദ്ധ്യക്ഷൻ നടത്തിയ ഉപക്രമപ്രസംഗം, കൎത്തവ്യോത്തേജകവും, പൌരുഷദ്യോതകവും, ഫലിതസമ്പൂൎണ്ണവും, സാരസമ്പന്നവും ആയിരുന്നു. (പ്രസംഗം അന്യത്ര)

പിന്നീടു് "സാഹിത്യവിദ്യാഭ്യാസമോ സാങ്കേതികവിദ്യാഭ്യാസമോ വേണ്ടതു്?" എന്നുള്ളതിനേപ്പററി, അഞ്ചദ്ധ്യാപകന്മാർ, ഒരു പ്രസംഗമത്സരം നടത്തി. അയ്യഞ്ചുമിനിട്ടുവീതമാണ് ഓരോരുത്തൎക്കും അനുവദിക്കപ്പെട്ടിരുന്നതു്. രണ്ടുതരം വിദ്യാഭ്യാസവും വേണ്ടതാണെന്നല്ലാതെ പ്രശംസാൎഹമായ വാദപ്രതിവാദസാമൎത്ഥ്യം പ്രാസംഗികന്മാർ പ്രകടിപ്പിച്ചില്ലെന്നു പറയാതെ നിവൃത്തിയില്ല. സുനിശ്ചിതമായി സ്വമതസ്ഥാപനകൃത്യത്തിലും അവർ അസമൎത്ഥന്മാരായിരുന്നുവെന്നാണ് മത്സരപ്രസംഗങ്ങൾ അനുഭവപ്പെട്ടത്തിയതു്.

തദനന്തരം മി. ശിവരാമകൃഷ്ണയ്യർ ബി. എ. എൽ. ടി. മാതൃകയായി V. ഫാറം വിദ്യാൎത്ഥികളെ ഇംഗ്ലീഷിൽ ഒരു പദ്യപാഠം പഠിപ്പിച്ചു. അദ്ധ്യാപകൻ, ഹൃദ്യമായി പാഠച്ചുരുക്കം, സരസവും ലളിതവുമായ രീതിയിൽ വിദ്യാൎത്ഥികളെ മനസ്സിലാക്കുകയും, കൊള്ളത്തലവനായ വീരയോദ്ധാവിനേയും അയാളുടെ വാത്സല്യഭാജനമായ പടക്കുതിരയേയും പിൻതുടരപ്പെട്ട ശത്രു

ക്കളുടെ വധോദ്യമത്തിൽനിന്നും, ആഴവും വീതിയുമേറിയ ഒരു കിടങ്ങു ചാടിക്കടന്നു യജമാനനെ രക്ഷിച്ച വീരാശ്വത്തിന്റെ സ്വാമിഭക്തിയേയും കുറിച്ചു വിദ്യാൎത്ഥികൾ മനസ്സുകൊണ്ടു സ്വയം നിൎമ്മിച്ച സങ്കല്പചിത്രങ്ങൾ അവരെക്കൊണ്ടുതന്നെ സ്വന്തഭാഷയിൽ വൎണ്ണിപ്പിക്കുകയും, ഓരോ ശ്ലോകങ്ങൾ വായിപ്പിക്കുകയും ചെയ്തു. അദ്ധ്യാപകന്റെ മാതൃകാവായനയോടുകൂടി പാഠം അവസാനിച്ചു. വാസനയും, പരിശീലനവും ഭാഷാസ്വാധീനവും വിശദീകരണപാടവവും, പഴക്കവും തഴക്കവുമുള്ള ഒരു മാതൃകാദ്ധ്യാപകനു മാത്രമല്ലാതെ ഇത്ര വിജയകരമായി പാഠം നടത്തുവാൻ സാദ്ധ്യമല്ല.

അതിനെത്തുടൎന്നു ഹെൽത്തുഡിപ്പാട്ടുമെൻറിലെ പ്രചാരകനായ മി. രാജഗോപാൽ ബി. എ. വിദ്യാൎത്ഥികളുടെ ആരോഗ്യപരിപാലനം എന്ന വിഷയത്തെപ്പററി വിജ്ഞാനപ്രദമായ ഒരു ഗംഭീരപ്രസംഗം ചെയ്തു. വിദ്യാലയങ്ങളിലെ ആരോഗ്യപരിശോധന, ആരോഗ്യത്തിനു ഹാനികരമായ വിദ്യാൎത്ഥികളുടെ ശീലങ്ങൾ, ഗൃഹങ്ങളിലും പള്ളിക്കൂടങ്ങളിലും ആരോഗ്യപരമായ അന്തരീക്ഷം ഉണ്ടാക്കേണ്ടതിന്റെ ആവശ്യകത, മുതലായവയെപ്പററി അദ്ദേഹം സദസ്യരെ ഉൽബോധിപ്പിച്ചു. അനന്തരം കവിതാമത്സരത്തിൽ സമ്മാനാൎഹമായ മി. പത്മനാഭക്കമ്മത്തിയുടെ "ഉച്ചയ്ക്കുവിട്ട സ്കൂൾ" (അന്യത്ര) എന്ന കവിത മി. കെ. പി. ശാസ്ത്രി സ്വരമാധുൎയ്യത്തോടുകൂടി സമ്മേളനത്തിൽ വായിച്ചു. പിന്നീടു മഹാരാജാവു തിരുമനസ്സിലെ നേൎക്കു അവ്യാജമായ ഭക്തി പ്രദൎശിപ്പിച്ചുകൊണ്ടും, ജാർജ്ജു ചക്രവൎത്തി തിരുമനസ്സിലെ സ്വൎഗ്ഗാരോഹണത്തിൽ അനുശോചനം രേഖപ്പെടുത്തിക്കൊണ്ടും, ഗവമ്മെണ്ടും പ്രൈവററും വിദ്യാലയങ്ങളിലെ അദ്ധ്യാപകാദ്ധ്യാപികമാരുടെ അവശതകളേയും ആവശ്യങ്ങളേയും അവകാശങ്ങളേയും പരാമൎശിച്ചു്, ഗവമ്മെണ്ടിന്റെയും പൌരസഞ്ചയത്തിന്റേയും സത്വരശ്രദ്ധയെ ക്ഷണിച്ചുകൊണ്ടും മുപ്പതോളം പ്രമേയങ്ങൾ പാസാക്കുകയും ബാക്കിയുള്ളവ അടുത്ത സമ്മേളനത്തിലേയ്ക്കു മാററിവയ്ക്കുകയും ചെയ്തു. (പ്രമേയങ്ങൾ പുറകെ) വിഷയനിൎണ്ണയക്കമ്മെററികൂടി ശരിയായി പൎയ്യാലോചിച്ചു വേണ്ടപോലെ നിയന്ത്രിച്ചിരുന്നുവെങ്കിൽ, കൂടുതൽ കാൎയ്യക്ഷമതയോടും പ്രയോജനത്തോടും സമയലാഭത്തോടുംകൂടി പ്രമേയങ്ങൾ പാസാക്കാമായിരുന്നു. പിന്നീടു്, നാടകം, പ്രസംഗമത്സരം, കവിതാമത്സരം ഇവയിൽ അൎഹതസമ്പാദിച്ചവൎക്കു അദ്ധ്യക്ഷൻതന്നെ സമ്മാനദാനം നടത്തി. അദ്ധ്യക്ഷന്റെ സരസമായ ഉപസംഹാരപ്രസംഗം, തുറവൂർ ആർ. മാധവപ്പിള്ളയുടെ ഹാൎദ്ദമായ കൃതജ്ഞതാപ്രകടനം ഇവയ്ക്കുശേഷം സമ്മേളനം ഭംഗിയായും മംഗളമായും പൎയ്യവസാനിച്ചു. കാൺഫറൻസിന്റെ കാരണഭൂതനും, സൂത്രധാരനും ആയിരുന്ന അസി: ഇൻസ്പെക്ടർ മി. രാജരാജവൎമ്മത്തമ്പാനും, മററു പ്രവൎത്തകന്മാരും അഭിനന്ദനാൎഹരാണു്.

# ഒരു സഹൃദയൻെറ സന്ദേശം

വിദ്യാഭ്യാസകേദാരത്തിൽ വളരെക്കാലം ആത്മാർത്ഥതയോടുകൂടി പ്രയത്നിച്ചിട്ടുള്ള ഒരു കൃഷകൻെറ നിലയിൽ ഞാൻ ഇപ്പോൾ ചേർത്തല വച്ചു കൂടിയിരിക്കുന്ന അദ്ധ്യാപകസമ്മേളനത്തിന് എൻെറ സൗഭാത്രഹസ്തവും ഹൃദയപൂർവ്വമായ സഹഭാവവും പ്രദാനംചെയ്തുകൊള്ളുന്നു.

തിരുവിതാംകൂറിൽ "രാഷ്ട്രസൃഷ്ടി"യിൽ ഉദ്യുക്തന്മാരായ വിശിഷ്ട പ്രവർത്തകന്മാർ അവരുടെ ചുമതലകളെ യഥാവൽ ഗ്രഹിക്കുകയും പ്രതിവർഷം സമ്മേളനങ്ങൾ നടത്തിയും, അവരുടെ അനുഭവഫലങ്ങളെ വിനിമയം ചെയ്തും, അവരുടെ ജ്ഞാനാധനത്തെ വർദ്ധിപ്പിച്ചും, അവരുടെ ലോകാവലോകനം സുവിസ്തൃതമാക്കിയും, പുതിയ ബോധനരീതികളെ സ്വീകരിച്ചും, അവരുടെ സ്വകൃത്യനിർവ്വഹണത്തിനു പ്രാപ്തി നേടുകയും ആവഴിക്ക് അവരുടെ തൊഴിലിൽ അത്യുന്നതത്വം സമ്പാദിക്കുകയും ചെയ്തുകാണുന്നതു് ഏററവും ചാരിതാർത്ഥ്യജനകംതന്നെയാണ്.

വിദ്യാഭ്യാസം പുരോഗമനപരവും ഭാവിഭദ്ര്യോന്മുഖവും ആയിരിക്കുന്നതിനാൽ അദ്ധ്യാപകന് നിന്നനിലയിൽ തന്നെ നില്ക്കുന്നതിന് ഒട്ടുംതന്നെ സമയമില്ല. അയാൾക്കു പ്രവൃത്തിവിരാമം ഇല്ലതന്നെ. അയാൾക്ക് ഇന്നു വിദ്യാഭ്യാസലോകത്തിൽ സുലഭങ്ങളായിരിക്കുന്ന സകല മാർഗ്ഗങ്ങളേയും ആരാഞ്ഞറിഞ്ഞു് അവയെ തൻെറ കൃത്യനിർവ്വഹണത്തിലേയ്ക്കു സാഹായ്യകമാക്കിത്തീർക്കുകയും ചെയ്യേണ്ടതു് ആവശ്യമാണ്. ഇന്നത്തെ വിദ്യാഭ്യാസലോകത്തിൻെറ പ്രത്യേകലക്ഷണമായ ഈ പുരോഗമനപ്രവണത കൊണ്ടു നമ്മുടെ നാട്ടിലുള്ള അദ്ധ്യാപകന്മാരും ധൃതോത്സാഹന്മാരായി തുടങ്ങിയിരിക്കുന്നുവെന്നു കാണുന്നതിൽ ഞാൻ സന്തോഷിക്കുന്നു. ഇവർ അവരുടെ ഈ സ്തുത്യർഹമായ പ്രയത്നങ്ങളിൽ സ്ഥിരമായി പരിശ്രമിക്കുന്നപക്ഷം അവ പൂർണ്ണഫലോദയങ്ങളായി പരിണമിക്കുമെന്ന് എനിക്കു നിശ്ചയമുണ്ടു്.

സമ്മേളനത്തിൽ സന്നിഹിതനാകുവാൻ നിവൃത്തിയില്ലെന്നുള്ളതിൽ എനിക്കു വളരെ വ്യസനമുണ്ടു്. എന്നിരുന്നാലും അതിനു എൻെറ ഹൃദയപൂർവ്വമായ ശുഭാംശസകളും ഹാർദ്ദമായ സഹഭാവവും ഞാൻ നല്കിക്കൊള്ളുന്നു.

ആർ. ഈശ്വരപിള്ള ബി. എ.



# I

# സ്വാഗതപ്രസംഗം

(പി. ജി. വിശ്വനാഥയ്യർ ബി. എ. എൽ. ടി.)

മഹതികളേ, മഹാന്മാരേ,

ആദ്യമായി, ഇത്തരം സമ്മേളനങ്ങൾമൂലം ഉണ്ടാകുന്ന ഗുണങ്ങളെപ്പററിയും പ്രയോജനങ്ങളെപ്പററിയും രണ്ടുവാക്കു ഞാൻ പറഞ്ഞുകൊള്ളട്ടെ. അദ്ധ്യാപകന്മാർ ഭാവിപൌരന്മാരുടെ സ്രഷ്ടാക്കളാകുന്നു എന്നു പറയുന്നതു് എത്രയും വാസ്തവമാണു്. അദ്ധ്യാപകൎക്കുള്ള ഈ ചുമതലാബോധംകൊണ്ടാണു് ഇത്തരത്തിലുള്ള കാൺഫ്റൻസുകൾ നടത്തുന്നതു്. ഇതുപോലെയുള്ള അദ്ധ്യാപകസമ്മേളനങ്ങൾ കൂടെക്കൂടെ നടത്തുന്നതു് വിദ്യാഭ്യാസപരമായി വളരെ പ്രയോജനമുള്ളവയാകുന്നു. പലതരത്തിലുള്ള അദ്ധ്യാപകന്മാരായ നമ്മൾ ഒന്നിച്ചുകൂടി നമ്മുടെ അഭിപ്രായങ്ങൾ അന്യോന്യം വിനിമയംചെയ്യുന്നതിനും, നമ്മുടെ ജ്ഞാനം വൎദ്ധിപ്പിക്കുന്നതിനും, നമ്മുടെ ആദൎശം വിപുലമാക്കുന്നതിനും, അദ്ധ്യാപനരീതികൾ പുതുക്കി പരിഷ്കരിക്കുന്നതിനും, നമ്മുടെ പൊതുവേയുള്ള സങ്കടങ്ങൾ അധികാരസ്ഥാനങ്ങളിൽ അറിയിച്ചു പരിഹാരം വരുത്തുന്നതിനും ഇത്തരത്തിലുള്ള കാൺഫ്റൻസുകൾ പൎയ്യാപ്തങ്ങളാണു്.

ആദരണീയരായ അനേകം മഹതീമഹാന്മാരുടെ മഹത്തായ സാന്നിദ്ധ്യത്തിൽ—വിശേഷിച്ചും നമ്മളാൽ സൎവ്വഥാ പൂജനീയന്മാരായ വിദ്യാഭ്യാസാധികൃതന്മാരുടെ മഹനീയസാന്നിദ്ധ്യത്തിൽ—ആഹ്ലാദപൂൎവ്വം നടത്തുന്ന ഈ മഹാ സദസ്സിൽ—സ്വാഗതം ആശംസിക്കുക എന്നുള്ള കൃത്യം നിൎവ്വഹിക്കുന്നതിനാണു ഞാൻ ഇവിടെ സസന്തോഷം ഹാജരായിട്ടുള്ളതു്.

ഇനിവിടെ സന്നിഹിതരായിട്ടുള്ള മിക്കവരുംതന്നെ, ഒരുവിധത്തിലല്ലെങ്കിൽ മറെറാരുവിധത്തിൽ, എനിക്കു പരിചയവും സ്നേഹവും ഉള്ളവർതന്നേ എന്നു സാഭിമാനം പറയുവാൻ സാധിക്കുന്നതാണു്. അങ്ങനേയുള്ള മാന്യമിത്രങ്ങൾക്കും അതിലും കൂടുതൽ ബഹുമാന്യരായ മററു മഹാന്മാൎക്കും ഈ ഘട്ടത്തിൽ—അതേ, ഉദ്യോഗത്തിൽനിന്നും പിരിഞ്ഞു് വിശ്രമമനുഭവിക്കുന്നതിനു് സന്നദ്ധനാകാൻ പോകുന്ന ഈ അവസരത്തിൽ—സന്തോഷപൂൎവ്വം സ്വാഗതമരുളുന്നതിനു് സമയവും സൌകൎയ്യവും സിദ്ധിച്ചതിൽ ഞാൻ സൎവ്വഥാ ഭാഗ്യവാൻതന്നെ എന്നു് ആദ്യമായി പറഞ്ഞുകൊള്ളട്ടെ.

ചേർത്തലതാലൂക്കിലെ ഉത്തരഭാഗത്തെ മലയാളംസ്കൂൾ അദ്ധ്യാപകന്മാർ ഉൾപ്പെടുന്ന ഒരു കാൺഫ്റൻസു നടത്തണമെന്നു മാത്രമേ ഭാരവാഹികൾ ആദ്യം ഉദ്ദേശിച്ചിരുന്നുള്ളു. അടുത്ത നിശ്ചയങ്ങൾ അനുസരിച്ചാണ് ചേർത്തലതാലൂക്കിലെ എല്ലാ മലയാളംസ്കൂൾ അദ്ധ്യാപകന്മാരുടെയും ഇംഗ്ലീഷ്സ്കൂൾ അദ്ധ്യാപകന്മാരുടേയും സഹകരണം കൂടിയേ തീരു എന്ന നിലയിൽ തീരുമാനങ്ങൾ ചെയ്തിട്ടുള്ളതും ഇന്നിക്കാണുന്ന മട്ടിൽ ഇത്രമാത്രം പരിപുഷ്ടമായ ഒരു മഹാസമ്മേളനം കൂടുന്നതിന് ഭാഗ്യം സിദ്ധിച്ചിട്ടുള്ളതും.

ഈ കാൺഫ്റൻസിൻെറ കാരണഭൂതനും, സൂത്രധാരനും, അത്യുത്സാഹിയായ സ്ഥലം സ്കൂൾ അസി: ഇൻസ്പെക്ടർ മി. രാജരാജവർമ്മത്തമ്പാനാണ്. അദ്ദേഹംതന്നെയാണ്, സ്വാഗതസംഘാദ്ധ്യക്ഷനായി എന്നെ അവരോധിച്ചതും, ഈ മഹാസദസ്സിൽ ഞാൻതന്നെ സ്വാഗതപ്രസംഗം ചെയ്യണമെന്ന് ഔത്സുക്യം പ്രദർശിപ്പിച്ചിട്ടുള്ളതും. ഈ കാൺഫ്റൻസിൻെറ മോട്ടോർഫോഴ്സ് (Motor force) മി: തമ്പാനും അത്യുത്സാഹികളായ ഏതാനുംഅദ്ധ്യാപകന്മാരും ആണ്. ഈസമ്മേളനങ്ങൾ എത്രയും വിജയപ്രദമാക്കുന്നതിനു പര്യാപ്തങ്ങളായ സകല മാർഗ്ഗങ്ങളും അവർ ആരാഞ്ഞറിഞ്ഞ്അനുവർത്തിച്ചിട്ടുണ്ട്. അവരുടെ എല്ലാ പരിശ്രമങ്ങൾക്കും സർവ്വവിധമായ മംഗളവും വിജയവും പ്രദാനം ചെയ്യുന്നതിന് ജഗദീശ്വരനോടു ഞാൻ പ്രാർത്ഥിച്ചുകൊള്ളുന്നു.

അച്ചടിച്ചു വിതരണം ചെയ്തിട്ടുള്ള കാര്യപരിപാടി അനുസരിച്ച് ഈ കാൺഫ്റൻസും പ്രദർശനവും ഉൽഘാടനം ചെയ്യേണ്ടതു് നമ്മുടെ വിദ്യാഭ്യാസഡയറക്ടർ മ. രാ. രാ. സി. വി. ചന്ദ്രശേഖരൻ അവർകൾ എം. എ.യാണ്. എന്നാൽ ദേഹാസ്വാസ്ഥ്യംനിമിത്തം അദ്ദേഹത്തിന് ഇന്നിവിടെ സന്നിഹിതനാകാൻ സാധിക്കാതെ വന്നതിൽ നമുക്കെല്ലാവർക്കും വളരെ ഇച്ഛാഭംഗമുണ്ട്.

ബഹുമാനപ്പെട്ട ഡയറക്ടർക്കു വേണ്ടി നമ്മുടെ ഡിവിഷണൽ ഇൻസ്പെക്ടർ മി. ശിവരാമകൃഷ്ണയ്യർ ബി. എ. എൽ. ടി. ഈ കാൺഫ്റൻസും പ്രദർശനവും ഉൽഘാടനംചെയ്യണമെന്ന് നിങ്ങളുടെ അനുവാദത്തോടുകൂടി ഞാൻ അദ്ദേഹത്തോടഭ്യർത്ഥിച്ചുകൊള്ളുന്നു. അദ്ധ്യാപകന്മാരോടു വളരെ സഹഭാവവും, അവരുടെ അവശതകളിൽ വളരെ സഹതാപവും ഉള്ള മഹാനാണിദ്ദേഹം എന്ന് നിങ്ങൾക്കെല്ലാം ബോദ്ധ്യമാണല്ലോ. എന്നുതന്നെയല്ല, ഇദ്ദേഹം ചേർത്തലക്കാർക്കെല്ലാവർക്കുംതന്നെ സർവ്വഥാ സമാദരണീയനായി പ്രശോഭിക്കുന്ന അദ്ധ്യാപകപ്രധാനിയുമാണ്. ഇദ്ദേഹമാകട്ടെ, ഇവിടെ ഇംഗ്ലീഷുസ്കൂളിലെ പ്രധാനാദ്ധ്യാപകൻെറ നിലയിൽ കാര്യക്ഷമമായ വി

ധത്തിൽ സ്വകൃത്യങ്ങൾ നിർവ്വഹിച്ച്, കൃതാർത്ഥത സമ്പാദിച്ചിട്ടുണ്ടെന്നു മാത്രമല്ല ഇക്കാണുന്ന ഇംഗ്ലീഷുസ്കൂളിനെ ഒരു പൂർണ്ണഇംഗ്ലീഷുസ്കൂളായി ഉയർത്തുന്നതിൽ നാട്ടുകാരോടു പൂർണ്ണമായി സഹകരിച്ച് പ്രവർത്തിച്ചിട്ടുമുണ്ട്. ഇദ്ദേഹം ഈ സമ്മേളനത്തിന്റെ മൂന്നാംയോഗത്തിൽ അദ്ധ്യക്ഷപദം വഹിക്കാമെന്നും ഇംഗ്ലീഷിൽ ഒരു മാതൃകാപാഠം നടത്താമെന്നും സദയം സമ്മതിച്ചിട്ടുണ്ടെന്നുള്ള വിവരംകൂടി ഞാൻ നിങ്ങളെ സന്തോഷപുരസ്സരം അറിയിച്ചുകൊള്ളുന്നു. ഇദ്ദേഹത്തിന്റെ ഹൃദയപൂർവ്വമായ സഹായസഹകരണങ്ങൾക്കും വിലയേറിയ ഉപദേശങ്ങൾക്കും വേണ്ടി, സ്വീകരണസംഘാദ്ധ്യക്ഷന്റെ നിലയിൽ ഞാൻ അദ്ദേഹത്തിന് ഹാർദ്ദമായ സ്വാഗതം ആശംസിച്ചുകൊള്ളുന്നു. വിദ്യാഭ്യാസഡിപ്പാർട്ടുമെന്റിൽ പല ഉയന്ന ഉദ്യോഗങ്ങൾ വഹിച്ച്, കീർത്തിനേടി, വിശ്രമസുഖം അനുഭവിച്ചുകൊണ്ടും, സാഹിത്യപരമായും സമുദായസംബന്ധമായും ഉള്ള സകല പരിശ്രമങ്ങളിലും പ്രവേശിച്ച് ഒരു തികഞ്ഞ ഉല്പതിഷ്ണുവായി പരിശോഭിച്ചുകൊണ്ടും ഇരിക്കുന്ന മി. എം. രാമവർമ്മത്തമ്പാൻ ദയാപൂർവ്വം ഇന്നിവിടെ സന്നിഹിതനായിട്ടുണ്ട്. അദ്ദേഹത്തിനും, ഞാൻ ഹൃദയപൂർവ്വം സ്വാഗതാശംസ ചെയ്തുകൊള്ളുന്നു.

ഈ കാൺഫറൻസിൽ അദ്ധ്യക്ഷന്മാരായും, പ്രാസംഗികന്മാരായും പങ്കുകൊള്ളാമെന്നു സദയം സമ്മതിച്ചിട്ടുള്ള എല്ലാ മഹതീമഹാന്മാർക്കും ഞാൻ സ്വാഗതം ആശംസിച്ചുകൊള്ളുന്നു.

കൂടാതെ ഞങ്ങളുടെ ക്ഷണമനുസരിച്ച് ഈ സമ്മേളനത്തിൽ സന്നിഹിതരായിരിക്കുന്ന സകല മഹതീമഹാന്മാർക്കും സ്വാഗതമരുളിക്കൊണ്ട്, എന്റെ പ്രസംഗത്തിൽനിന്നും ഞാൻ വിരമിച്ചുകൊള്ളുന്നു.



## II

## ഉൽഘാടനപ്രസംഗം

(ആർ. ശിവരാമകൃഷ്ണയ്യർ ബി. എ. എൽ. ടി.)

പ്രിയസഹോദരികളേ, സഹോദരന്മാരേ,

ഇന്ന് ഈ ഉൽഘാടനകർമ്മം നിർവ്വഹിച്ചുകൊള്ളാമെന്ന് സദയം സമ്മതിച്ചിരുന്ന ബഹുമാനപ്പെട്ട ഡയറക്ടരവർകൾ ദേഹാസ്വാസ്ഥ്യം നി

മിത്തം ഇവിടെ സന്നിഹിതനാകാത്തതിൽ നമുക്കെത്രമാത്രം മനസ്താപവും ഇച്ഛാഭംഗവും ഉണ്ടെന്നു ഞാൻ പ്രത്യേകം പറയേണ്ടതില്ലല്ലൊ. അദ്ദേഹം തീർച്ചയായും വരുമായിരുന്നു; ദേഹാസ്വാസ്ഥ്യം ഇല്ലായിരുന്നുവെങ്കിൽ വളരെ വിലയേറിയ ഉപദേശങ്ങളും നമുക്ക് സിദ്ധിച്ചേനെ. ഇതുപോലെയുള്ള സമ്മേളനങ്ങളുടെ ആവശ്യത്തെപ്പററിയും ഉപയോഗത്തെപ്പററിയും അദ്ദേഹത്തിനു നല്ല ബോദ്ധ്യമുണ്ടെന്ന് എനിക്കറിയാം. ഏതായാലും അദ്ദേഹം ഇന്നിവിടെ വരാത്തതു നമുക്കു മഹാനഷ്ടമാണ്. അതു് പരിഹരിക്കുവാൻ സാദ്ധ്യവുമല്ല. എന്നാൽ വന്ദ്യവയോവൃദ്ധനെങ്കിലും, ആദർശത്തിലും ആശയത്തിലും എപ്പോഴും യുവാവായ മി: രാമവർമ്മത്തമ്പാൻ ദയാപൂർവ്വം നേരത്തേതന്നെ ഇവിടെ വന്നെത്തിയതിനാൽ, പ്രസ്തുതകൃത്യം നിർവ്വഹിച്ചു തരുവാൻ ദയവുണ്ടാകണമെന്ന് അപേക്ഷിച്ചുകൊണ്ടു് അദ്ദേഹത്തിനു ഞാൻ ഒരു കുറിപ്പു് കൊടുത്തയച്ചു. പക്ഷേ പ്രായാധിക്യത്താൽ അദ്ദേഹവും അതു് നിരസിക്കുകയാണുണ്ടായതു്. അതിനാൽ ഗൗരവമേറിയ ഈ ഭാരം ഞാൻ തന്നെ ചുമക്കേണ്ടിവന്നിരിക്കുന്നു. പ്രൌഢമായ ഈ സമ്മേളനത്തിൻെറ ഉൽഘാടനകർമ്മം നിർവ്വഹിക്കുവാൻ ഒട്ടും പോരാത്ത ആളാണ് ഞാൻ എന്നു് എനിക്ക് തന്നെ നല്ലപോലെ അറിയാം. എങ്കിലും ഗത്യന്തരമില്ലാതെ ഞാൻ തന്നെ വേണമെന്നു വന്നതുകൊണ്ടാണു് ഇപ്പോൾ ഈ മഹൽകൃത്യം നിറവേററുന്നതു്.

അദ്ധ്യാപകൻ ബഹുജനങ്ങളുടെ സ്നേഹബഹുമാനവിശ്വാസങ്ങൾക്കു് അർഹനാകണമെങ്കിൽ വിദ്യാസമ്പാദനത്തിൽ ഉത്സുകനായിരിക്കണം. അദ്ധ്യാപകൻ അഹന്നഹനി കാലക്ഷേപം ചെയ്താൽ പോരാ. ഒരു ദിവസത്തെ പാഠം നടത്താൻ മാത്രം അദ്ധ്യാപകൻ വിദ്യാർത്ഥികളേക്കാൾ കൂടുതൽ അറിവു സമ്പാദിച്ചു വച്ചിരുന്നാൽ പോരാ. അദ്ധ്യാപകൻ എപ്പോഴും അറിവു സമ്പാദിച്ചുകൊണ്ടിരിക്കണം; എന്നാൽ മാത്രമേ വിദ്യാർത്ഥികളും ജനസമൂഹവും അദ്ധ്യാപകന്മാരെ ബഹുമാനിക്കയുള്ളു.

ഇപ്രകാരമുള്ള ജ്ഞാനസമ്പാദനത്തിനു ശരിയായ മാർഗ്ഗമാണ് ഇതുപോലെയുള്ള കാൺഫറൻസു്. പുസ്തകം മുഖേന മാത്രമല്ല അറിവു സമ്പാദിക്കേണ്ടതു്. ഇതുപോലെയുള്ള കാൺഫറൻസുകളിൽ മാതൃകാദ്ധ്യാപകന്മാർ പഠിപ്പിക്കുന്നതും പ്രസംഗിക്കുന്നതും കണ്ടും കേട്ടും അറിവു സമ്പാദിക്കാവുന്നതാണ്. അദ്ധ്യാപകന്മാരുടെ ഇടയിൽ സംഘടന അത്യാവശ്യമാണ്. എല്ലാ ജോലിയിൽ ഉൾപ്പെട്ടവർക്കും സംഘടനയുണ്ടു്. എങ്കിലും അദ്ധ്യാപകന്മാർക്കു മാത്രം ശരിയായ സംഘടനയില്ല. തന്മൂലം അവർക്കു് പല അവശതകളും ഉണ്ടു്. അവരുടെ അവശതകളെ പരിഹരിക്കണമെങ്കിൽ--ആവശ്യങ്ങൾ നിറവേററണമെങ്കിൽ—അവകാശങ്ങൾ

സ്ഥാപിച്ചു കിട്ടണമെങ്കിൽ—അദ്ധ്യാപകന്മാർ ഒത്തൊരുമിച്ചു നില്ക്കാതെ ഗത്യന്തരമില്ല.

ഇന്നത്തെ വിദ്യാഭ്യാസരീതിയിലുള്ള ന്യൂനതകൾ പരിഹരിക്കേണ്ട വയാണ്. ജനങ്ങൾക്കും ഗവമ്മേണ്ടിനും അവയെ പരിഹരിക്കേണ്ടവയാണെന്ന് ബോധവുമുണ്ട്. എന്നാൽ സാമ്പത്തികാധഃപതനം എന്ന കാരണം പറഞ്ഞാണ് അപ്രകാരം ചെയ്യാതിരിക്കുന്നത്. കഷ്ടതയും ദാരിദ്ര്യവും വദ്ധിക്കുമ്പോൾ കുററം പറയുന്നത് സഹജമാണ്. ഇന്നത്തെ സാഹിത്യപ്രധാനമായ വിദ്യാഭ്യാസരീതിയാണത്രെ ഇവയ്ക്കെല്ലാം കാരണം! എന്നാൽ അദ്ധ്യാപകന്മാർ മാത്രം ഒന്നും പറയുന്നില്ല. എങ്ങിനെയാണ് ഇന്നത്തെ രീതികളെ പരിഷ്കരിക്കേണ്ടത്? അവക്ക് മാത്രം ഈ വിഷയത്തിൽ യാതൊരഭിപ്രായവും ഇല്ലെന്നുണ്ടോ? അവർ യാതൊന്നും പറയേണ്ടയോ? ഏതായാലും തങ്ങളുടെ അഭിപ്രായങ്ങൾ അറിയിക്കാതെ മൌനം ഭജിക്കുന്നത് നന്നല്ല. ശരിയായ അഭിപ്രായം പറയാനും സുഗമമായ മാറ്ഗ്ഗം നിർദ്ദേശിക്കുവാനും അദ്ധ്യാപകന്മാക്കാണ കൂടുതൽ അഹ്ഹതയും പ്രാപ്തിയും ഉള്ളതു്.

നാം പഠിപ്പിക്കുക മാത്രമല്ല ചെയ്യേണ്ടതു്. കരിക്കുലം തന്നെ ആവശ്യമുണ്ടോ? ഇന്നത്തെ കരിക്കുലം നന്നോ? അതിനെപ്പററി—ഇങ്ങേ അററം മുതൽ അങ്ങേ അററംവരെയുള്ള കരിക്കുലത്തെപ്പററി—അഭിപ്രായംപറയാൻ നമുക്ക് അവകാശമുണ്ട്. അതു് നമ്മുടെ കത്തവ്യവും ആണ്. വിദ്യാഭ്യാസവിഷയങ്ങളേക്കുറിച്ചും തത്വങ്ങളേക്കുറിച്ചും നാം നല്ലപോലെ ചിന്തിക്കണം. നമ്മുടെ ചിന്തകളെല്ലാം ഇതുപോലെയുള്ള കാൺഫ്റൻസുകളിൽ പ്രമേയരൂപത്തിൽ രേഖപ്പെടുത്തി പൊതുജനങ്ങളേയും അധികാരികളേയും അറിയിക്കണം. ഇപ്രകാരമുള്ള സമ്മേളനങ്ങൾ മൂലം അദ്ധ്യാപകന്മാരും അദ്ധ്യാപികമാരും തമ്മിൽ സൌഹാർദ്ദം വദ്ധിക്കുന്നു; സഹകരണവും വദ്ധിക്കുന്നു. നമ്മുടെ സമ്മേളനങ്ങളിൽ അദ്ധ്യാപകന്മാരല്ലാത്തവരേയും ക്ഷണിച്ചുവരുത്തി അവരുടെ അനുകമ്പയും സഹഭാവവും സമ്പാദിക്കണം.

അദ്ധ്യാപകവൃത്തി കേവലം ആവത്തനം മാത്രമല്ല. കഴിഞ്ഞയാണ്ട് കുംഭത്തിലെ പാഠം തന്നെ ഇയ്യാണ്ട കുംഭത്തിലും അതേപടി ആവത്തിച്ചാൽ പഠിക്കുന്നവക്കും പഠിപ്പിക്കുന്നവക്കും യാതൊരു രസവുമില്ലാതായിത്തീരുന്നു. പഴയപാഠങ്ങളായാലും, പുതിയ രീതിയിൽ പഠിപ്പിക്കണം. അദ്ധ്യാപകന്മാരുടെ നിരന്തരപ്രവത്തനത്തിനുതകുന്ന അന്തഃശക്തി—

വിദ്യുച്ഛക്തി—നശിച്ചു പോയിരിക്കുന്നു. ഇന്നത്തെ അദ്ധ്യാപകന്മാർ വെറും പത്താംനമ്പർ മോട്ടാർവണ്ടി പോലെയാണു. അതു് തനിയെ സ്റ്റാർട്ടു ചെയ്യുന്നില്ല. ഇടയ്ക്കിടയ്ക്കു് നിന്നുകളയും. പത്തിരുപതു പേർ കൂടി തള്ളിയാൽ മാത്രമേ അതു് മുന്നോട്ടു നീങ്ങുകയുള്ളു. പ്രൊഫസർ ശങ്കരൻനമ്പ്യാരേപ്പോലെയുള്ള പുതിയ ബാററികളുടെ ശക്തി, മുന്നോട്ടു നീങ്ങാത്ത ഇന്നത്തെ അദ്ധ്യാപകവാഹനങ്ങൾക്കു് അത്യാവശ്യമാണു്. ഒരു കൊല്ലത്തേക്കു് അതു മതിയാകും. അതിനാൽ ഇതുപോലെയുള്ള സമ്മേളനങ്ങളിൽ മി: നമ്പ്യാരേപ്പോലെയുള്ള വിദ്യാഭ്യാസവിദഗ്ദ്ധന്മാരുടെ ഉപദേശങ്ങൾ അത്യന്താപേക്ഷിതമത്രെ.

എപ്പോഴും അദ്ധ്യാപകന്മാർ പ്രതിഫലേച്ഛയെ മാത്രം മുൻനിത്തി കൃത്യവിലോപം വരുത്തരുതു്. നമ്മുടെ പ്രതിഫലം രു. ണ. സ. മാത്രമാണെന്നു് ഗണിക്കരുതു്. എട്ടുരൂപയ്ക്കു് ഇത്രയൊക്കെ വേണമോ എന്നാണു് പല അദ്ധ്യാപകന്മാരുടെയും സംശയം. ജോലിചെയ്യുന്നതുകൊണ്ടുള്ള കൃതകൃത്യതയാണു ശരിയായ പ്രതിഫലം. തങ്ങളുടെ പ്രവൃത്തി ചെയ്യുന്നതിലുള്ള ഉന്മേഷവും സന്തോഷവും ബ്രഹ്മാനന്ദവുമാണു മതിയായ പ്രതിഫലം.

അദ്ധ്യാപകന്മാരുടെ ഇടയിലും ജാതിവ്യത്യാസം ഉണ്ടു്. ഇംഗ്ലീഷുസ്കൂളിലുള്ളവർ സവർണ്ണരും മലയാളം പള്ളിക്കൂടങ്ങളിലുള്ളവർ അവർണ്ണരും ആണെന്നാണു വയ്പു്. സവർണ്ണരും അവർണ്ണരുംതമ്മിൽ തൊട്ടുകൂടായ്മ ആചരിക്കാറുണ്ടല്ലോ. മഴവന്നാൽ കുടയില്ലെങ്കിൽപോലും ഇംഗ്ലീഷ്സ്കൂൾ ഇൻസ്പെക്ടർക്കു് മലയാളംപള്ളിക്കൂടത്തിൽ കയറിനില്ക്കുന്നതു കുറച്ചിലാണത്രെ! എന്നാൽ രണ്ടുതരം അദ്ധ്യാപകന്മാരും ഒരേ പ്രവൃത്തി—പരിപാവനമായ കൃത്യം—നിർവ്വഹിക്കുന്നവരാണെന്നു ധരിച്ചു്, സവർണ്ണാവർണ്ണഭേദമോ, ഉയച്ച്ത്താഴ്ചയോ ഗണിക്കാതെ ഒത്തൊരുമിച്ചു് ഇന്നിവിടെ സമ്മേളനത്തിൽ സന്നിഹിതരായി സഹകരണസന്നദ്ധരായി കാണുന്നതിൽ ഞാൻ വളരെ സന്തോഷിക്കുന്നു. സക്കാർസ്കൂൾജാതിക്കാരെന്നും, ഗ്രാൻറു് പള്ളിക്കൂടം ജാതിക്കാരെന്നും, മററും ഉള്ള വിഭിന്നമനോഭാവംകൂടാതെ ഈ സമ്മേളനത്തിൽ സകലരും ഒത്തൊരുമിച്ചു കൂടിയിരിക്കുന്നതിൽ ഞാൻ വളരെ സന്തോഷിക്കുന്നു.

അദ്ധ്യാപകന്മാർ എല്ലാവരും ഒരുമിച്ചുകൂടി ഇന്നു് അവരെ അഭിമുഖീകരിക്കുന്ന വിവിധപ്രശ്നങ്ങളേക്കുറിച്ചു ഗാഢമായി ചിന്തിക്കണം. അതിനുശേഷം അവരുടെ സംയുക്തമായ ചിന്തകൾ രേഖപ്പെടുത്തി ഗവമെർമ്മണ്ടിനേയും ജനങ്ങളേയും അറിയിക്കണം. അതിനുവേണ്ടിഇപ്രകാര

മുള്ള സമ്മേളനങ്ങൾ കൂടക്കൂടെ കൂടണം. ഇന്നു നരകദുഃഖം അനുഭവിച്ചുകൊണ്ടിരിക്കുന്ന അദ്ധ്യാപകന്മാർക്ക തന്മൂലം നാളെത്തന്നെ സ്വർഗ്ഗസുഖം ലഭിക്കുമെന്നല്ല ഞാൻ പറയുന്നതു്. ഏതായാലും നമ്മുടെ സ്ഥിതി ഇപ്പോഴത്തേക്കാൾ ഭേദമാകുമെന്നുള്ളതു തീർച്ചയാണു്. ഇത്രയും മാത്രം പ്രസ്താവിച്ചുകൊണ്ടു് അദ്ധ്യാപകമഹാസമ്മേളനവും ഇതിനോടു് അനുബന്ധിച്ച പ്രദർശനവും ഉൽഘാടനം ചെയ്തിരിക്കുന്നതായി പ്രസ്താവിക്കുവാൻ എനിക്കു വളരെ സന്തോഷമുണ്ടു്.



## III

## വിജ്ഞപ്തിപ്രസംഗം



(കെ. ഗോപാലപിള്ള ബി. എ., എൽ. ടി.)

മഹതികളെ, മഹാന്മാരെ,

വിദ്യാഭ്യാസത്തിനു മനുഷ്യസമുദായം നൽകിയിട്ടുള്ള സ്ഥാനം അദ്വിതീയമാകുന്നു. ജനസമുദായത്തിൻെറ സർവ്വവിധമായ ഉൽകർഷവും വിദ്യാഭ്യാസത്തെ ആശ്രയിച്ചിരിക്കുമെന്നുള്ളതിൽ രണ്ടുപക്ഷമില്ല. ജ്ഞാനസമ്പാദനവിഷയത്തിൽ ഭാരതീയരായ നാം ഒരു ഉൽകൃഷ്ടപാരമ്പര്യത്തോടു കൂടിയവരാകുന്നു. എന്നാൽ ഈ വിഷയത്തിൽ നമ്മുടെ ഇന്നത്തെ നില മററു പരിഷ്കൃതരാജ്യങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ വളരെ പിന്നിലാണെന്നു കാണാവുന്നതാണു്. പരിഷ്കൃതരാജ്യക്കാർ പരിതസ്ഥിതികൾക്കനുയോജ്യമായ വിധം വിദ്യാഭ്യാസത്തെ പരിഷ്കരിക്കുകയും പോഷിപ്പിക്കുകയും ചെയ്യുന്നതിൽ ബദ്ധശ്രദ്ധരായിരിക്കുന്നു. ഇതു സംബന്ധിച്ചുള്ള ഏതൊരു ശ്രമവും അധികമായി എന്നു വരുന്നതല്ല.

വിദ്യാഭ്യാസത്തിൻെറ പുരോഗമനത്തിനുള്ള ഉപാധികളിൽ ഏററവും പ്രധാനമായ ഭാഗം അദ്ധ്യാപകലോകത്തിൻെറ സ്വാധീനതയിലാണിരിക്കുന്നതെന്നു മഹാന്മാർ അഭിപ്രായപ്പെടുന്നു. അദ്ധ്യാപകന്മാരുടെ പരിശ്രമങ്ങളെ അടിസ്ഥാനമാക്കിയല്ലാതെ കെട്ടിപ്പടുക്കപ്പെടുന്ന യാതൊരു വിദ്യാഭ്യാസപരിഷ്കാരസൗധത്തിനും ശരിയായ ഉറപ്പു് ഉണ്ടായിരിക്കുന്നതല്ല. അതും അധികകാലതാമസം കൂടാതെ നിലംപതിച്ചു പോവുകയേ

ഉള്ളൂ. പാശ്ചാത്യരാജ്യങ്ങളിൽ വിദ്യാഭ്യാസപരമായ പല പദ്ധതികളും നവംനവമായി നടപ്പിൽ വന്നുകൊണ്ടിരിക്കുന്നതായും, ആ പദ്ധതികളുടെ ഫലമായി അവിടത്തെ വിദ്യാഭ്യാസരീതികൾ, ക്രമേണ പരിഷ്കരിക്കപ്പെട്ടു വരുന്നതായും കാണുന്നുണ്ട്. ആരും അസൂയപ്പെടത്തക്കവിധത്തിൽ പല വലിയ പ്രയോജനങ്ങളും ആ രാജ്യക്കാർ അനുഭവിക്കയും ചെയ്യുന്നു. മററെല്ലാ രാജ്യങ്ങളിലുമെന്നപോലെ വിദ്യാഭ്യാസപരിഷ്കാരവിഷയത്തിലും പാശ്ചാത്യരെ കണ്ടു പഠിക്കാൻ നേതാക്കന്മാർ നമ്മോടുപദേശിക്കുവാനിടയാകുന്നതു് ഈ കാരണങ്ങളാലാണ്. ലോകത്തിൻെറ മുഴുവൻ ശ്രദ്ധയെ ആകർഷിക്കുവാൻ സാധിക്കത്തക്കവിധത്തിൽ ആ രാജ്യങ്ങളിലെ വിദ്യാഭ്യാസനില അത്യധികമായ അഭിവൃദ്ധിയിൽ എത്തിച്ചേർന്നതു് അദ്ധ്യാപകലോകത്തിൻെറ അതിതീവ്രമായ പരിശ്രമത്തിൻെറ ഫലമാണെന്നുള്ള സംഗതി നാം പ്രത്യേകം സ്മരിക്കേണ്ടതാകുന്നു. ഗവമ്മേൻറിനേയോ പൊതുജനങ്ങളേയൊ കുററംപറഞ്ഞു സമയം കഴിച്ചുകൂട്ടാനൊരുങ്ങാതെ ആവശ്യമുള്ളതെല്ലാം സ്വയമായി പ്രവത്തിക്കാൻ അവിടത്തെ അദ്ധ്യാപകലോകം തയാറായതിൻെറ ഫലം അവിടത്തെ സകല ജനങ്ങളും അനുഭവിക്കുന്നു. അദ്ധ്യാപകർ അവരുടെ ചുമതലകൾ സ്വയം അറിഞ്ഞു പ്രശംസാർഹമായ വിധത്തിൽ പ്രവത്തിക്കുവാൻ തയാറാകുമ്പോൾ അധികൃതസ്ഥാനങ്ങൾക്ക് അദ്ധ്യാപകരോടു പ്രത്യേകമായ മമത തോന്നുകയും അതു പ്രോത്സാഹനങ്ങൾ ചെയ്തു കൊടുക്കുവാൻ അവരെ പ്രേരിപ്പിക്കുകയും ചെയ്യുന്നു. ഇങ്ങനെ അദ്ധ്യാപകരുടെ ആത്മാത്ഥമായ പരിശ്രമവും അധികൃതസ്ഥാനങ്ങളിൽ നിന്നുള്ള അകമഴിഞ്ഞ പ്രോത്സാഹനവും കൂടി ചേന്ന് അവിടത്തെ വിദ്യാഭ്യാസലോകത്തിൻെറ ദീപ്തി ലോകമെങ്ങും പ്രതിഫലിക്കുവാൻ ഇടയായിരിക്കുന്നു.

അദ്ധ്യാപകന്മാരുടെ ആത്മാത്ഥമായ സഹകരണം കൂടാതെ യാതൊരു വിദ്യാഭ്യാസപരിഷ്കാരവും ഫലപ്രദമായിത്തീരുന്നതല്ലെന്നും, മേലധികാരികളുടെ പ്രേരണകളൊ പ്രോത്സാഹനങ്ങളൊ കൂടാതെ തന്നെ പലതും പ്രവത്തിക്കുവാൻ അദ്ധ്യാപകക്ക് സാദ്ധ്യമാണെന്നും, ഉള്ള പരമാത്ഥം ഈ താലൂക്കിലെ അദ്ധ്യാപകക്കും ബോദ്ധ്യപ്പെട്ടതിൻെറ ഫലമത്രെ ഈ സമ്മേളനം. സ്വയമായി പരിശ്രമിച്ചും തൻമൂലം അധികൃതന്മാരുടെ അനുകമ്പയ്ക്കു പാത്രീഭവിച്ചും അതിൻെറ ഫലമായി ലഭിക്കുന്ന പ്രോത്സാഹനങ്ങളെ സ്വീകരിച്ചും കഴിവുള്ളതുപോലെ ഈ താലൂക്കിലെ വിദ്യാഭ്യാസനിലയെ ഉയത്തുവാൻ ഉത്സാഹിക്കണമെന്നുള്ള ഈ താലൂക്കിലെ അദ്ധ്യാപകന്മാരുടെ ആകാംക്ഷയത്രെ ഈ സമ്മേളനരൂപത്തിൽ ഇവിടെ കാണപ്പെടുന്നതു്. ഇതു് ഒരു പ്രാരംഭശ്രമമായതുകൊണ്ടും ഇതിൻെറ പ്രവത്തനത്തിനായി ലഭിച്ച സമയം തീരെ ചുരുക്കമായ ഒന്നായതുകൊണ്ടും പ്ര

വൎത്തകന്മാർ ഇത്തരം കാൎയ്യങ്ങളിൽ അത്യധികമായ പരിശ്രമം സിദ്ധിച്ചവരല്ലാത്തതുകൊണ്ടും ഇപ്പോഴത്തെ ഈ പ്രവൎത്തനത്തിൽ വല്ല പോരായ്മകളും സംഭവിക്കാവുന്നതാണ്. അവ മേൽവിവരിച്ച കാരണങ്ങളാൽ ക്ഷന്തവ്യങ്ങളായിരിക്കുമല്ലൊ.

ചേൎത്തല താലൂക്ക തിരുവിതാംകൂറിലെ മററു താലൂക്കുകളെ അപേക്ഷിച്ചു വിദ്യാഭ്യാസനിലയിൽ ഒട്ടും പിന്നോക്കമല്ല. ഈ താലൂക്കിലുള്ള സ്കൂളുകളെപ്പററി പൊതുവായി നോക്കുന്ന പക്ഷവും ഓരോ സ്കൂളിനേയും പററി പ്രത്യേകമായി ചിന്തിക്കുന്ന പക്ഷവും ശോഭനമായ ഒരു പൂൎവ്വചരിത്രം പ്രത്യക്ഷപ്പെടുന്നതാണ്. ഭൂപ്രകൃതിയുടെ പ്രത്യേകത ഈ താലൂക്കിലെ അദ്ധ്യേതാക്കളേയും അദ്ധ്യാപകരേയും വളരെ ക്ലേശിപ്പിക്കുന്നതാണെന്നുള്ള വാസ്തവം എല്ലാവൎക്കും അറിവുള്ളതാണല്ലൊ. ഇങ്ങനെയാണെങ്കിലും സ്കൂളിൽ അദ്ധ്യേതാക്കളില്ല എന്നുള്ളതല്ല, അദ്ധ്യേതാക്കൾക്കു വേണ്ടവിധം സ്ഥലസൗകൎയ്യങ്ങൾ ഇല്ല എന്നുള്ളതാണു സാധാരണ അനുഭവം. ഓരോ ക്ലാസുമുറിയും രണ്ടും മൂന്നും ക്ലാസുകൾക്കായി ഉപയോഗിക്കുകയും വരാന്തയിൽ കൂടി ക്ലാസുകൾ നടത്തുകയും ചെയ്തിട്ടും എല്ലാ കുട്ടികളേയും ഇരുത്തി കഴിച്ചുകൂട്ടുവാൻ സൗകൎയ്യം ലഭിക്കാത്ത വിധത്തിലുള്ള സ്കൂളുകളുടെ എണ്ണം തീരെ അപൂൎവമല്ല. ഇതിൽനിന്നും ഈ താലൂക്കിലെ പൗരന്മാൎക്കു വിദ്യാഭ്യാസത്തിൽ ശ്രദ്ധയില്ലെന്നു പറവാൻ നിവൃത്തിയില്ല.

ഈ താലൂക്കിലുള്ള സ്കൂളുകളെ സംബന്ധിച്ചു ചില വിവരങ്ങൾ കൂടി ഇവിടെ ചേൎത്തുകൊള്ളട്ടെ. ഈ താലൂക്കിൽ ആകെ 87 സ്കൂളുകളാണുള്ളതു്. അവയിൽ എട്ടെണ്ണം ഇംഗ്ലീഷുസ്കൂളുകളും ബാക്കിയുള്ളവ മലയാളം സ്കൂളുകളും ആകുന്നു. ഇംഗ്ലീഷ്സ്കൂളുകളിൽ രണ്ടെണ്ണം ഹൈസ്കൂളുകളും ആറെണ്ണം മിഡിൽസ്കൂളുകളുമാകുന്നു. മിഡിൽ സ്കൂളുകളിൽ ഒന്നു പെൺകുട്ടികൾക്കു മാത്രമായുള്ളതാണ്. മലയാളം സ്കൂളുകളിൽ ഒൻപതെണ്ണം മിഡിൽസ്കൂളുകളും ബാക്കിയുള്ളവ പ്രൈമറി സ്കൂളുകളുമാകുന്നു. വി. എം. സ്കൂളുകളിൽ രണ്ടെണ്ണം അപൂൎണ്ണങ്ങളാണ്. മറെറാന്നു പെൺകുട്ടികൾക്കു മാത്രമായുള്ളതുമാകുന്നു.

ഇനി സ്കൂളുകളെ ഗവമ്മേൻറും ഗ്രാൻറും തിരിച്ചു ചുവടെ ചേൎക്കാം.

| | ഗവമ്മേൻറ് | ഗ്രാൻറ് |
|---|---|---|
| ഇംഗ്ലീഷ് ഹൈസ്കൂൾ | 1 | 1 |
| ടി. മിഡിൽ സ്കൂൾ | 0 | 5 |
| ടി. ഗറൽസ് ,, | 0 | 1 |
| നാട്ടുഭാഷാ മിഡിൽ സ്കൂൾ (ആൺ) | 7 | 1 |
| ടി. ഗറൽസ് | 1 | 0 |
| പ്രൈമറി സ്കൂൾ | 31 | 39 |
| ആകെ | 40 + | 47 = 87 |

സ്ഥലസൗകര്യം മുതലായ സംഗതികളിൽ മററെല്ലാസ്ഥലത്തുമെന്നപോലെ ഈ താലൂക്കിലും ഗ്രാൻറുസ്ക്കൂളുകൾ തന്നെ മുന്നണിയിൽ നില്ക്കുന്നുവെന്നുള്ളതു സമ്മതിക്കാതെ നിവൃത്തിയില്ല.

ഈ താലൂക്കിലുള്ള 87 സ്ക്കൂളുകളിൽ 86 സ്ക്കൂളുകളും ഈ കാൺഫ്റൻസ് പ്രവൎത്തനത്തിൽ സഹകരിച്ചിട്ടുണ്ടു്. ചേൎത്തല വി. എം. ഗേൾസ്സ്ക്കൂൾ മാത്രം സഹകരിച്ചിട്ടില്ല. പ്രവൎത്തകന്മാരുടെ പരിശ്രമങ്ങൾ ആ സ്ക്കൂളുകളെ സംബന്ധിച്ചിടത്തോളം ഫലശൂന്യമായിത്തീൎന്നതേയുള്ളു. ഗവൎമ്മെൻറുസ്ക്കൂളും ഗ്രാൻറുസ്ക്കൂളും എന്നൊ, ഇംഗ്ലീഷ് സ്ക്കൂളും മലയാളംസ്ക്കൂളും എന്നൊ, ആൺപള്ളിക്കൂടവും പെൺപള്ളിക്കൂടവും എന്നൊ, ഉള്ള വ്യത്യാസങ്ങൾ കൂടാതെ ഒരു താലൂക്കിലുള്ള എല്ലാ സ്ക്കൂളുകളും ഏകീകരിച്ചു പ്രവൎത്തിക്കുന്നതാണു് ഉദ്ദേശസാദ്ധ്യത്തിനു ഏററവും ഉതകിയതെന്നുള്ള സംഗതി എല്ലാവൎക്കും ബോദ്ധ്യമായതിൻെറ ഫലമായിട്ടാണു് ഇപ്രകാരം എല്ലാവരും ഒന്നുചേൎന്നുള്ള കാൺഫ്രൻസ് നടത്തുവാൻ സാധിച്ചിട്ടുള്ളതു്. ഇതിനു മഹായോഗങ്ങൾ ആണ്ടുതോറും നടത്തുവാൻ വ്യവസ്ഥപ്പെടുത്തണമെന്നുള്ള ആഗ്രഹം ഇന്നാട്ടിലെ അദ്ധ്യാപകന്മാൎക്കുണ്ടു്. അതിനുവേണ്ട തീരുമാനങ്ങൾ ഈ യോഗത്തിൽ ഉണ്ടാകുമെന്നാശിക്കുന്നു. അതുപോലെ പ്രായോഗികപദ്ധതികൾ നിൎദ്ദേശിച്ചുകൊണ്ടുള്ള പ്രമേയങ്ങൾ പാസാക്കുവാനും പാസാക്കപ്പെടുന്ന പ്രമേയങ്ങളെ പ്രയോഗത്തിൽ വരുത്താൻ ഉത്സാഹിക്കാനും അദ്ധ്യാപകന്മാർ തയാറാകുകയും അക്കാൎയ്യത്തിൽ വേണ്ട ഉപദേശങ്ങൾ നൾകുവാൻ അധികൃതസ്ഥാനങ്ങൾക്കു കരുണയുണ്ടാവുകയും ചെയ്യുന്നപക്ഷം കാലക്രമത്തിലെങ്കിലും അതിൻെറ ഫലം ഈ താലൂക്കിലെ ജനസാമാന്യത്തിൽ തെളിഞ്ഞുകാണുമെന്നുള്ളതിനു തക്കമില്ല. എല്ലാററിനും സൎവ്വശക്തൻെറ പരിപൂൎണ്ണമായ അനുഗ്രഹമുണ്ടാകട്ടെ എന്നുള്ള പ്രാൎത്ഥനയോടുകൂടി ഈ ചുരുങ്ങിയ പ്രസ്താവനയെ ഉപസംഹരിച്ചുകൊള്ളുന്നു.



## സ്മാരകങ്ങളും അവയുടെ പ്രയോജനവും

(ആർ. ഈശ്വരപിള്ള ബി. എ.)

കല്പിച്ചായുസ്സ് മുന്നേ കമലജനഖിലപ്രാണികൾക്കും ധരായാം
ഒപ്പിച്ചാനിപ്രകാരം കടുതരനിയമം മൎത്ത്യജാതിക്കശേഷം
കെല്പില്ലയ്യോ! തടുപ്പാൻ നയബലമിവകൊണ്ടാൎക്കുമിക്കൎമ്മബന്ധം
ക്ഷിപ്രം ചത്തങ്ങുവീഴുന്നബലനുമതുപോൽ ശക്തനും ഭേദഹീനം.

ഇപ്രകാരമാണു് അന്ധനായ മഹാകവി ഹോമർ തൻെറ "ഇലി

യഡ്'' എന്ന കാവ്യത്തിൽ പാടിയിരിക്കുന്നതു്. ഈ പല്ലവി തന്നെയാണു് അന്നും ഇന്നും ലോകത്തിൽ എല്ലാവരും പാടിക്കൊണ്ടിരിക്കുന്നതു്. ലോകാരംഭം മുതൽക്കു മനുഷ്യചിന്തയെ ഇത്രമാത്രം ക്ലേശിപ്പിച്ചിട്ടുള്ള മറെറാരു പ്രശ്നവുമുണ്ടെന്നു തോന്നുന്നില്ല. എത്രമാത്രം മസ്തിഷ്കശക്തിയെ ഈ വിഷയത്തിൽ മനുഷ്യർ വ്യയം ചെയ്തിട്ടുണ്ടെന്നു നിർണ്ണയിക്കുക സാദ്ധ്യതയുടെ സീമയെ കവിഞ്ഞിട്ടുള്ള ഒന്നാണു്. എന്നാൽ മനുഷ്യഗവേഷണം എല്ലാംതന്നെ ഒരേ ഒരു വിരസമായ പരമാൎത്ഥത്തെയാണു വെളിപ്പെടുത്തിയിട്ടുള്ളതു്. "ജാതസ്യ ഹി ധ്രുവോ മൃത്യുഃ'' എന്നു ഗീതയും, "ജനനം മരണത്തിന്റെ ആരംഭമാണെ''ന്നു് ഒരു ആംഗ്ലേയകവിയും, "നളിനീദളഗതജലലവതരളം തദ്വജ്ജീവിതമതിശയചപലം'' എന്നു ശങ്കരാചാൎയ്യരും "വഹ്നിസന്തപ്തലോഹസ്ഥാംബുബിന്ദുനാ സന്നിഭം മൎത്ത്യജന്മം'' എന്നു മറെറാരു കവിയും പാടിയിട്ടുണ്ട്. ഇവയൊക്കെയും അപ്രിയമാണെങ്കിലും ഒരപരിഹാൎയ്യമായ പരമാൎത്ഥത്തെയാണു സ്ഥാപിക്കുന്നതു്. ശാസ്ത്രജ്ഞന്മാരുടെ സൂക്ഷ്മപരിശോധനയുടേയും തത്വജ്ഞന്മാരുടെ അഗാധചിന്തയുടേയും, എല്ലാവരുടേയും നിത്യാനുഭവത്തിന്റേയും ഫലം ഒന്നുതന്നെയായിരുന്നു. ഈ ലോകത്തിലുള്ള സകല വസ്തുക്കളും (മനുഷ്യനുൾപ്പടെ) അനിത്യങ്ങളാണു്. മനുഷ്യനാകട്ടെ, മററു ചരാചരങ്ങളാകട്ടെ ലോകത്തിൽ നിത്യതയില്ലെന്നു തീൎച്ചയായപ്പോൾ മനുഷ്യൻ അല്പമെങ്കിലും ആശ്വാസം നേടാൻ മാൎഗ്ഗമെന്താണെന്ന് ആലോചിപ്പാൻ തുടങ്ങി. ഇങ്ങനെയാണു സ്മാരകത്തിന്റെ ഉത്ഭവം.

എന്നാൽ സ്മാരകങ്ങൾ കൊണ്ടു് ഉദ്ദേശിച്ചിട്ടുള്ള ഫലം ഉണ്ടാകുന്നുണ്ടോ എന്നു സംശയമാണു്. ഒരു ഛായാപടമോ, ഒരു പ്രതിമയോ, ഒരു സ്തംഭമോ ആണു സാധാരണ സ്മാരകങ്ങൾ അവലംബിക്കുന്ന രൂപം. ഇതു കൂടാതെ വല്ല സ്ഥാപനങ്ങളോടും സ്മൎയ്യപുരുഷന്റെ പേരിനെ സംഘടിപ്പിക്കുന്നതും അപൂൎവ്വമല്ല. ചിലപ്പോൾ സ്മൎയ്യപുരുഷന്റെ "ദിനങ്ങളും'' ആഘോഷിക്കാറുണ്ടു്. ഇങ്ങനെയുള്ള സ്മാരകങ്ങൾക്കുള്ള ദോഷം കാലാന്തരത്തിൽ അവ അവയുടെ സ്മാരകസ്വഭാവത്തെ വിട്ടു കേവലം സാധാരണവസ്തുക്കളുടെ നിലയിൽ മനുഷ്യരുടെ ശ്രദ്ധയേയോ ജിജ്ഞാസയേയൊ ആകൎഷിക്കാതെ നമ്മുടെ നിത്യപരിചിതവസ്തുക്കളുടെ കൂട്ടത്തിൽ ചേരുന്നു. ഒരു പ്രതിമയോ, പടമോ ഇന്ന മനുഷ്യന്റേതാണെന്നു വല്ലവരും അന്വേഷിച്ചെങ്കിലായി. അതിനപ്പുറം ആരുടേയും ജിജ്ഞാസ കടക്കുക അപൂൎവ്വമാണു്. ആ ആളിന്റെ ഗുണങ്ങളേയൊ, സൽപ്രവൃത്തികളേയൊ, വൈശിഷ്ട്യത്തേയൊ സംബന്ധിച്ചും ആരും തന്നെ ജിജ്ഞാസ പ്രദൎശിപ്പിക്കാറില്ല. പരേതന്റെ അടുത്ത ബന്ധുക്കളോ, പ്രിയജനങ്ങളോ അവരുടെ

കാലംവരെ പക്ഷേ ചിലതെല്ലാം സ്മരിച്ചുവെന്നു വരാം. പിന്നത്തെ കാര്യം സംശയത്തിലാണ്. ഛായാപടങ്ങൾ കേവലം ക്ഷണികങ്ങളായതുകൊണ്ട് അവയുടെ സ്മരണോദ്ദീപനശക്തിയും അപ്രകാരം തന്നെയാണ്. ശിലാപ്രതിമകളും സ്തംഭങ്ങളും ഇങ്ങനെയല്ലെങ്കിലും കാലശക്തി അവയുടെയഥാർത്ഥമായ ഉദ്ദേശ്യത്തേയും സ്വഭാവത്തേയും ആച്ഛാദനം ചെയ്യുകയോ നഷ്ടപ്പെടുത്തുകയോചെയ്യുന്നു. ഈജിപ്റ്റിലെ "പിരമിഡസമൂഹം" സ്മാരകങ്ങളായി ഉദ്ദേശിക്കപ്പെട്ടവയാണെങ്കിലും ഇന്നു ലോകർ അവയെ ദർശിക്കുന്നതു് അവയുടെ ശില്പവൈചിത്ര്യത്തിനും, ഉച്ഛ്രായത്തിനും, മഹത്വത്തിനുംമാത്രമായിട്ടാണല്ലൊ. ഇൻഡ്യയിലെ "ടാജ്മഹാളി"ൻേറയും ഗതി ഇതുതന്നെയാണ്. പല മഹാന്മാരുടേയും പ്രതിമകൾ ഇന്നു ലോകത്തിൽ ധാരാളം കാണാമെങ്കിലും അവയുടെ യഥാർത്ഥമായ സ്മാരകസ്വഭാവത്തെ മനുഷ്യദൃഷ്ടിയിൽ വഹിക്കുന്നില്ല എന്നു വേണം പറയാൻ. സ്മാരകസ്ഥാപനങ്ങളുടെവിഷയത്തിലും വലിയ വ്യത്യാസമൊന്നുമില്ല. പക്ഷേ അവ സ്മർത്തവ്യപുരുഷന്മാരുടെ നാമങ്ങൾ വഹിക്കുന്നുണ്ടെന്നു മാത്രം വിശേഷമുണ്ട്. എന്നാൽ ആരെങ്കിലും അവരെക്കുറിച്ചു് അന്വേഷിക്കുന്നുണ്ടോ? ഇതിനൊക്കെ വേണ്ടി വരുന്ന സമയവും ശ്രമവും വ്യയം ചെയ്യാൻ ഇന്നു ലോകർ സന്നദ്ധരല്ല. അവക്ക് അനേകം ഇതരകാര്യങ്ങൾ ശ്രദ്ധിക്കേണ്ടവയായിട്ടുണ്ട്. ഒരു സ്മാരകം ഇന്നാരുടേതെന്നുള്ളതിൽ കവിഞ്ഞുള്ള അറിവ് അധികമാക്കും ഉണ്ടായിരിക്കാൻ തരമില്ല. അനിത്യനായ മനുഷ്യനു പക്ഷേ, നിത്യനായ സ്മാരകം യോജിക്കുമായിരിക്കും. എന്നാൽ ഇങ്ങിനെയുള്ള സ്മാരകസൃഷ്ടി നിരർത്ഥകവും വ്യർത്ഥവുമാണെന്നുതന്നെ പറയാം.

എന്നാൽ പ്രയോജനകരമായ സ്മാരകം തീരെ ഇല്ലെന്നു പറവാൻ പാടില്ല. മഹാൻ എന്നു നാം കരുതുന്ന ഒരാളിൻെറ യഥാർത്ഥമായ ജീവചരിത്രം എഴുതി പ്രസിദ്ധംചെയ്യുന്നതു ഒരുമാതിരി സ്മാരകം തന്നെയാണ്. ഇവിടെ യഥാർത്ഥത്തിൽ മഹത്വമുണ്ടെങ്കിൽ അതിൻെറ പഠനം വിജ്ഞാനപ്രദവും, മാർഗ്ഗദർശകവും, മനുഷ്യന് ഉന്മേഷജനകവും, ഉൽക്കർഷേച്ഛോദ്ദീപകവും ആയി ഭവിക്കുന്നതാണ്. ഈ മനുഷ്യൻെറ ഉത്തമമായ സ്മാരകം അയാൾ കാലസൈകതത്തിൽ പതിച്ചുംവച്ചുപോകുന്ന പാദവിന്യാസചിഹ്നമാണെന്ന് ഒരു കവി പറഞ്ഞിരിക്കുന്നു. നല്ലവരുടെ സൽപ്രവൃത്തി മാത്രമേ ലോകത്തിൽ പുഷ്പിച്ചു സുരഭിലങ്ങളായി ഭവിക്കയുള്ളു വെന്നു മറെറാരു കവിയും പറയുന്നു. ഒരു മനുഷ്യൻെറ ലോകജീവിതം അന്യനാക്കൊ അഥവാ പിൻഗാമികൾക്കൊ അനുകരണീയാദർശമായി ഭവിക്കുന്നതാണ് അയാളുടെ ഉത്തമസ്മാരകം. നാം ഇന്നു ജഡങ്ങളായ സ്മാരകങ്ങൾ കൂടാതെ എത്ര മഹാന്മാരെ സ്മരിച്ചു വരുന്നു. അതിൻെറ രഹസ്യം എന്താണ്?

അവരുടെ സൽപ്രവൃത്തികളുടെ ഫലങ്ങളെ നാം ഇന്നും ആസ്വദിക്കുന്നതു കൊണ്ടല്ലയോ? അതോ സ്മാരകസ്തംഭങ്ങൾ വഴിക്കാണോ? ഒരു മനുഷ്യൻ ജീവിക്കുന്നതു് അയാളുടെ പ്രവൃത്തിയിലാണു്. അതുപോലെ അയാളുടെ സ്മരണയും അയാളുടെ പ്രവൃത്തിയെ അവലംബിച്ചാണു നില്ക്കുന്നതു്. ഒരു പ്രതിമ അചേതനവും വികാരഹീനവുമാണല്ലോ. അതു് എന്നും ഒരേവികാരത്തേയോ ഭാവത്തേയോ മാത്രമേ സൂചിപ്പിക്കുകയുള്ളു. അതു സജീവങ്ങളായവികാരങ്ങളേയോ വികാരപരിണാമങ്ങളായ സൽപ്രവൃത്തികളേയോ കുറിക്കുന്നതിനു് അക്ഷമങ്ങളോ അസമർത്ഥങ്ങളോ ആയിട്ടാണിരിക്കുന്നതു്. ഒരു മഹാൻെറ ആകൃതിയോ അദ്ദേഹത്തിൻെറ ലോകോപകാരപരങ്ങളായ ആദർശങ്ങളോ പ്രവൃത്തികളോ നമുക്കു സ്മരണീയങ്ങളായിരിക്കേണ്ടതു്? അതുകൊണ്ടു സ്തംഭങ്ങളും പ്രതിമകളും പടങ്ങളുംമററും സ്മാരകങ്ങൾ എന്ന നിലയിൽ വ്യർത്ഥങ്ങളും, നിരർത്ഥകങ്ങളും, ഉദ്ദേശ്യനിർവ്വഹണത്തിനു അപര്യാപ്തങ്ങളും അപൂർണ്ണങ്ങളുമായി ഭവിക്കുന്നു. നേരേമറിച്ചു ഒരു മനുഷ്യൻെറ സൽപ്രവൃത്തികൾ സൽഫലസന്താനപരമ്പരയെ ഉത്തരോത്തരം പ്രസവിച്ചുകൊണ്ടിരിക്കുന്ന പ്രസൂകളാണു്. ഈ വഴിക്കു് ഒരു മഹാൻെറ സ്മരണയേയും നിലനിറുത്തികൊണ്ടുപോകുന്നു. അതുകൊണ്ടു നമുക്കിന്നു അചേതനങ്ങളും, ജഡങ്ങളുമായ പ്രതിമകളോ സ്തംഭങ്ങളോ സൽഫലഭൂയിഷ്ഠങ്ങളായ പ്രവൃത്തികളോ സ്മരണീയങ്ങളായിട്ടുള്ളതെന്നു ചിന്തിക്കേണ്ടതാണു്.

ഇനി സ്ഥാപനങ്ങളുടെ കാര്യം ചിന്തിക്കാം. ഒരു മഹാൻെറ സൽപ്രവൃത്തികളെ തുടർന്നുകൊണ്ടുപോകുന്നതും അദ്ദേഹത്തിൻെറ സദുദ്ദേശ്യങ്ങളെ നിറവേററുന്നതുമായ ഒരു സ്ഥാപനം ആപേക്ഷികമായി ഫലപ്രദമായ സ്മാരകമായി ഭവിക്കാവുന്നതാണു്. എന്നാൽ മിക്കസ്ഥാപനങ്ങളും ഒരു മഹാൻെറ പേരിനോടു ഘടിപ്പിച്ചിട്ടുണ്ടായിരിക്കാമെങ്കിലും അവയുടെ പ്രവൃത്തിപദ്ധതി പലപ്പോഴും ആ മഹാൻെറ ഉദ്ദേശ്യത്തോടോ ആദർശത്തോടോ ബന്ധമില്ലാതെ ഭിന്നങ്ങളായിട്ടാണു കണ്ടുവരുന്നതു്. ചില മഹാന്മാരുടെ പേരുകൾ വഹിക്കുന്ന വായനശാലകളും മററും ഉണ്ടെങ്കിലും അവയുടെ സ്മരണോദ്ദീപനശക്തി അത്രമാത്രംകൊണ്ടവസാനിക്കുന്നു. അപൂർവ്വം ചില വ്യത്യസ്തങ്ങളുമില്ലെന്നില്ല.

ഷേക്സ്പിയർ മഹാകവി പറയുന്നതു നോക്കുക:—

ചൊല്ലേറ്റാളും മണിസൗധവും ജലദമാല്യം മൂർദ്ധ്നി ചൂടും വിധം
നില്ക്കുന്നുന്നതഗോപുരങ്ങളുമലംശ്രീചേർന്ന ദേവാലയം
ഇക്കാണുന്ന ചരാചരങ്ങളുമവയ്ക്കാധാരമായ് മേവിടു-
ന്നിഗ്ഗോളാകൃതിപൂണ്ടമേദിനിയതും സ്വപ്നംകണക്കസ്ഥിരം.

ഈ മഹാകവിയെത്തന്നെ നാം ഇന്നു സ്മരിക്കുന്നതു പ്രതിമവഴിക്കോ സ്തംഭംവഴിക്കോ അതോ അദ്ദേഹത്തിൻെറ അനശ്വരങ്ങളായ കൃതികൾ മുഖേനയോ? ഇതിനു് ഉത്തരം പ്രതീക്ഷിക്കാമെങ്കിലും ആവശ്യപ്പെടുന്നില്ല. അലോകസാമാന്യമഹത്വമുള്ള യോഗ്യന്മാരെ പ്രശാന്തമനസാ സ്മരിക്കുന്നതുതന്നെ ഒരുൽകൃഷ്ടസന്മാൎഗ്ഗപാഠമാണു്. എന്നാൽ ജഡങ്ങളായ പ്രതിമകളിലോ അചേതനങ്ങളായ സ്തംഭങ്ങളിലോ കൂടിയല്ല നിശ്ചയമായും വേണ്ടതു്. അവരുടെ സൽപ്രവൃത്തികളുടെ പരിമളംകൊണ്ടു് സുരഭിലങ്ങളായ ലോകവ്യവസ്ഥകളിൽകൂടി ആയിരുന്നാൽ കൂടുതൽ പ്രയോജനം ഉണ്ടാകുന്നതാണു്.

നാം പ്രിയജനങ്ങളോ ഉദാരചരിതന്മാരോ ലോകംവെടിയുമ്പോൾ അവരുടെ സ്മരണയെ നിലനിറുത്തുവാൻ ആഗ്രഹിക്കുന്നതു സഹജമാണു്. അവർ അവലംബിച്ചിരുന്ന ആദൎശങ്ങളെ പ്രയോഗത്തിൽ വരുത്തുകയോ അവർ ആരംഭിച്ചിട്ടുള്ള സൽപ്രവൃത്തികളെ തുടൎന്നു പ്രവൎത്തിച്ചു് അവയെ ഫലപ്രാപ്തിവരെ നീട്ടിക്കൊണ്ടുപോകയോ ആണു് ഉത്തമമായിട്ടുള്ളതു്. ഇതു സാധിച്ചില്ലെങ്കിൽ അവരുടെ ജീവചരിത്രം എഴുതി പ്രസിദ്ധീകരിക്കുന്നതും സ്മരണകളുടെ നിലനില്പിനെ സഹായിക്കുന്നതാണു്. ജീവചരിത്രങ്ങൾക്കു രണ്ടുവശങ്ങൾ ഉണ്ടു്. അനുകരിക്കേണ്ടവശവും വൎജ്ജിക്കേണ്ടവശവും കാണും. രണ്ടും രണ്ടുവിധത്തിൽ പ്രയോജനകരങ്ങളാണു്. യഥാൎത്ഥമഹാന്മാരുടെ യഥാൎത്ഥചരിത്രം എന്നും അനുകരണീയമായിത്തന്നെ ഇരിക്കും. അവ കേവലം സ്മാരകങ്ങൾ എന്ന നിലയിൽ മാത്രമല്ല പ്രയോജനപ്പെടുന്നതു്. അതു പിൻഗാമികളേയും യുവലോകത്തേയും സൽപ്രവൎത്തികളിൽ പ്രേരിപ്പിക്കുന്നതിനും, പ്രോത്സാഹിപ്പിക്കുന്നതിനും ഉപയുക്തങ്ങളായിഭവിക്കുന്നു. നമുക്കിന്നു സ്മാരകഭ്രമം അല്പം പിടിപെട്ടിട്ടുണ്ടെന്നു തോന്നുന്നു. ഒരു മനുഷ്യസ്നേഹിയോ, സമുദായസേവകനോ, ദേശാഭിമാനിയോ പരേതനായാലുടനെ അധികം വിവേചനബുദ്ധികൂടാതെ ഒരു സ്മാരകം സൃഷ്ടിക്കാനുദ്യമിക്കുന്നു. അവരുടെ സൽപ്രവൎത്തികളെ തുടരുകയോ അവരുടെ ജീവചരിത്രം നൽകുന്ന പാഠത്തെ ഗ്രഹിക്കുകയോ അല്ല ചെയ്യുന്നതു്. ഒരു പ്രതിമയേയോ, ഛായാപടത്തേയോ കണ്ടു ആരെങ്കിലും സൽപുരുഷന്മാരെ അനുകരിച്ചതായി ലോകം അധികം ദൃഷ്ടാന്തങ്ങൾ നൽകുന്നില്ല. ഒരു സ്ഥാപനമാണെങ്കിൽ അതിനോടു ഒരുമഹാൻെറ പേരിനെ സംഘടിപ്പിച്ചതുകൊണ്ടുമാത്രം യാതൊരുഫലവും സിദ്ധിക്കുന്നില്ല. ആ സ്ഥാപനത്തിൻെറ ലക്ഷ്യവും പ്രവൃത്തിയും സദാ പ്രതിനിധീകരിക്കുന്ന പുരുഷൻെറ ഉദ്ദേശ്യത്തെ സഫലീകരിക്കുന്നതിനു പൎയ്യാപ്തമായിരിക്കണം. സ്മാരകഭ്രമം നമ്മെ ബാധിച്ചിട്ടുണ്ടെങ്കിലും അതു ചിരസ്ഥായിയല്ലെന്നു് ഒരു സ

മാധാനമുണ്ട്. അതു് ഒരു താല്ക്കാലികവികാരത്തിന്റെ പ്രസരിപ്പുമാത്രമാണ്. ആ വികാരം പലപ്പോഴും എളുപ്പം തണുത്തുപോകുന്നതായിട്ടാണ സാധാരണ കാണപ്പെടുന്നതു്. എങ്കിലും മനുഷ്യരിൽ ഇപ്രകാരമുള്ള ഒരു വികാരോല്പത്തിതന്നെ അവരുടെ നിസ്വാത്ഥബുദ്ധിയേയും ഗുണഗ്രഹണശക്തിയേയും സൂചിപ്പിക്കുകയാണു ചെയ്യുന്നതു്. അതു് ഒരു വലിയകാര്യം തന്നെയാണു്. അന്യന്മാരുടെ ഗുണത്തിന്റെ വിലമതിക്കാൻ ശക്തിയുണ്ടാകുന്നതുതന്നെ ഒരു ശ്രേഷ്ഠഗുണമാണല്ലോ. ലോകത്തിൽ ഒട്ടധികം സ്ഥലം സ്തംഭങ്ങളും, പ്രതിമകളും, ശവകുടീരങ്ങളും അപഹരിച്ചു കഴിഞ്ഞിരിക്കുന്നു. ഇനിയും അവയെ വദ്ധിപ്പിക്കുന്നതു് ഒഴിച്ചുകൂടാത്ത ഒരാവശ്യം പ്രമാണിച്ചും കത്തവ്യകമ്മത്തെ ആദരിച്ചും ലോകോപകാരത്തെ മുൻനിവൃത്തിയും ആയിരുന്നാൽ ഉത്തമമായിരിക്കുമെന്നുള്ളതിനു സംശയമില്ല. എന്നാൽ ലോകൈകവിശ്രുതന്മാരുടെ വിഷയത്തിൽ ലോകം ദൃഷ്ടിഗോചരങ്ങളായ മഹൽസ്മാരകങ്ങൾ കൃതജ്ഞതയുടേയും ഭക്തിയുടേയും സൂചകമായും സൽപഥങ്ങളിലേക്കുള്ള ചൂണ്ടിപ്പലകയായും കരുതി വരുന്നതിനാൽ അവ അപൂവ്വാവസരങ്ങളിൽ പക്ഷെ അവശ്യങ്ങളും സ്വീകാര്യങ്ങളുമായിരുന്നേക്കാം.

---

# വിശ്വസ്വരൂപം

(ജോസഫ് മുണ്ടശ്ശേരി എം. എ.)

ദൂരദശനക്കുഴൽ വഴിക്കു നോക്കിയാൽ ഗ്രഹങ്ങളും നക്ഷത്രങ്ങളും മാത്രമല്ല, ക്ഷീണപ്രഭങ്ങളായ അനേകം വിയൽഗംഗകൾ കൂടി കാണാറുണ്ട്. ചുണ്ണാമ്പുവെള്ളം വീണു പരന്നാൽ നിലത്തെങ്ങനെ ഇരിക്കുമോ അങ്ങനെയിരിക്കും ആകാശത്തിൽ ഈ തേജോരാശികൾ. അവയ്ക്കു ശുക്ലപടലങ്ങളെന്നു (Nebulae) പേർ പറയാം. നിയതസ്വരൂപമില്ലാതെ ഏതാണ്ടൊരു ഹിമപ്രസരങ്ങൾ പോലെ വിളങ്ങുന്ന അവയിൽതന്നെ മൂന്നു വകുപ്പുകളുണ്ട്.

വെളിച്ചമാണല്ലോ ഗ്രഹനക്ഷത്രാദികളുടെ സ്ഥിതിഗതികൾ അറിയിക്കുന്ന വിശ്വാസ്യനായ ദൂതൻ. ശുക്ലപടലങ്ങളെ സംബന്ധിച്ചു ഗൌരവമേറിയ ഒരു കാര്യം വെളിച്ചം നമ്മെ ധരിപ്പിക്കുന്നുണ്ട്. ദിവ്യദസന

ശുക്ലപടലങ്ങൾ നമ്മിൽ നിന്നകന്നകന്നു പോകുന്നുവെന്നതാണ് അക്കാര്യം. കുറച്ചൊന്നുമല്ല അവയുടെ ഗതിവേഗമുള്ളൂ. ഏററവും സമീപസ്ഥമായ ശുക്ലപടലം—സ്വന്തം ശോഭയെ ഇവിടെ എത്തിക്കുവാൻ ഏകദേശം 10 ലക്ഷം കൊല്ലം വേണ്ടിവരത്തക്കവണ്ണം അകന്നിരിക്കുന്ന ശുക്ലപടലം—നിമിഷത്തിൽ 100 നാഴിക വേഗത്തോടു കൂടി ദൂരീഭവിക്കുന്നുണ്ടു്. അകലം ഇരട്ടിച്ചാൽ വേഗവും ഇരട്ടിക്കയായി. അങ്ങനെ കൂടക്കൂടെ ഏററവും ദൂരസ്ഥമായ ശുക്ലപടലത്തിന്റെ വേഗം നിമിഷത്തിൽ 15000 നാഴികയോളം വരുന്നുണ്ടു്. ഈ അപസരണത്തിന്റെ അർത്ഥമെന്തായിരിക്കും?

ഒരു പീരങ്കിയിൽനിന്നു പൊട്ടിത്തെറിക്കുന്ന ഉണ്ടയുടെ ശകലങ്ങൾ പല വേഗത്തോടുകൂടി പല വഴിക്കും പായുന്നുവെന്നിരിക്കട്ടെ. ഏററവും വേഗമുള്ളവ ഏററവും അകന്നും തദ്വിപരീതങ്ങൾ ഏററവും അടുത്തുമല്ലേ സഞ്ചരിക്കുക? വേഗവും അകലവും അന്യോന്യബദ്ധങ്ങളല്ലേ? ഇതൊരുപമാനമായി കൈക്കൊള്ളാമെങ്കിൽ ശുക്ലപടലങ്ങളുടെ അപസരണത്തിന് അർത്ഥകല്പന ചെയ്യാമെന്നു ജീൻസ് ആദിയായവർ പറയുന്നു. ബ്രഹ്മാണ്ഡം—അനിയതസ്വരൂപമായിരിക്കുന്ന ബ്രഹ്മാണ്ഡം—ഒരു കാലത്തു് എങ്ങനേയോ പൊട്ടിത്തെറിച്ചിരിക്കാം. അപ്പോൾ പല വഴിക്കും പുറപ്പെട്ട ഉണ്ടക്കഷണങ്ങളായിരിക്കാം ശുക്ലപടലങ്ങൾ. അവയിൽ ശീഘ്രഗാമികൾ ഏററവും ദൂരസ്ഥങ്ങളും മന്ദഗാമികൾ ഏററവും സമീപസ്ഥങ്ങളുമാണെന്നേ കരുതേണ്ടു. ഈ വ്യാഖ്യാനമനുസരിച്ചു ശുക്ലപടലങ്ങൾ അനന്തമായ വിശ്വകടാഹത്തിലൂടെ എന്നും ഇങ്ങനെ ഓടിക്കൊണ്ടിരിക്കുമെന്നു വേണം സങ്കല്പിക്കാൻ. പക്ഷേ യഥാർത്ഥത്തിൽ ബ്രഹ്മാണ്ഡം അപരിമേയമല്ലെന്നുള്ള അഭിനവസിദ്ധാന്തം ഇത്തരുണത്തിൽ സ്മരണീയമാണ്.

ഒരു ഗോളത്തിന്റെ ഉപരിതലത്തിന് ആദിയും അവസാനവുമുണ്ടോ? ഇല്ലെങ്കിൽ ഗോളോപരിതലം അനാദ്യന്തമെന്നു പറയാം. പക്ഷേ അതുകൊണ്ട് ഗോളത്തിന്റെ ക്ഷേത്രഫലവും ഘനഫലവും (Area and Volume) അനന്തമെന്നു വരുമോ? തീർച്ചയായും ഇല്ല. ബഹിർമ്മണ്ഡലത്തെ സംബന്ധിച്ചിടത്തോളം അനാദ്യന്തവും ക്ഷേത്രഫലത്തെയും ഘനഫലത്തേയും സംബന്ധിച്ചിടത്തോളം ആദ്യന്തസമേതവുമാണ് ഗോളമെന്നു സിദ്ധം. ബ്രഹ്മാണ്ഡത്തിന്റെ അവസ്ഥയും ഇതാണെന്ന് എയിൻസ്റ്റൈൻ സിദ്ധാന്തിക്കുന്നു. മററു പല യുക്തികളും അനുഭവങ്ങളും കൊണ്ടു ബ്രഹ്മാണ്ഡം വക്രീഭൂതമെന്നു സ്ഥാപിച്ചതിനു ശേഷമേ എയിൻസ്റ്റൈൻ അതിനു ഗോളാകാരമാരോപിക്കുന്നുള്ളൂ. അദ്ദേഹത്തിന്റെ അഭിപ്രായം സ്വീകരിച്ചാൽ, * ശുക്ലപടലാപസരണത്തിനു കുറേക്കൂടി സമീചീനമായ മറെറാരു വ്യാഖ്യാനം നൽകാം.

---

* ഗോളാകാരമായ ബ്രഹ്മാണ്ഡത്തിന്റെ വലിപ്പം പരിച്ഛിന്നമാണെന്നു സമ്മതിച്ചാൽ.

ഒരു നദിയുടെ ഉപരിതലത്തിൽ ഏതാനും വയ്ക്കോലിഴകൾ ചിന്നിച്ചിതറിക്കിടക്കുന്നുവെന്നു സങ്കല്പിക്കുക. നദി ചിലേടത്തു വിപുലമായും ചിലേടത്ത് അവിപുലമായും ഒഴുകുമല്ലോ. നദീവിസ്താരം കുറയുമ്പോൾ വൈക്കോലിഴകൾ തമ്മിൽ അടുക്കുകയും കൂടുമ്പോൾ അവ തമ്മിൽ അകലുകയും ചെയ്യും. അഥവാ വൈക്കോലിഴകളുടെ വ്യതീപാതവും സന്നിപാതവും നദിയുടെ വികാസാവികാസങ്ങളെ അവലംബിച്ചിരിക്കുമെന്നാർത്ഥം. ഈ തത്വം ശുക്ലപടലങ്ങളും ഏറക്കുറെ അനുവർത്തിക്കുന്നതായിക്കരുതാം. ബ്രഹ്മാണ്ഡത്തിൻെറ സ്വയംവിസ്തരണത്താൽ ശുക്ലപടലാദികൾ അകന്നകന്നു പോകുംവണ്ണം നമുക്കു തോന്നുന്നു. യഥാർത്ഥത്തിൽ ശുക്ലപടലാദികൾക്ക് സ്വയമേവ അപസരണമില്ല. അപസരണം ബ്രഹ്മാണ്ഡപരിധിയ്ക്കു ഉള്ളൂ. അതോടൊന്നിച്ചു ജ്യോതിസ്സുകൾ അന്യോന്യം അകലുന്നുവെന്ന് മാത്രം. സർ ഏ. എസ്സ്. എഡിംഗ്ടൺ പറയുംപോലെ, ഒരു ബാഷ്പപിണ്ഡമായി അവതരിച്ച ബ്രഹ്മാണ്ഡം വീർത്തുവീർത്തൊരു വമ്പിച്ച 'ഫൂട്ട്ബാൾ ബ്ളാഡർ' ആയിരിക്കയാണ്. അതു് ഇപ്പോഴും വികസിക്കുന്നുണ്ടു്; മേലിൽ വികസിച്ചുകൊണ്ടിരിക്കയും ചെയ്യും. പക്ഷേ എത്രമാത്രം അതിനു വികസിക്കാമെന്നു വ്യവച്ഛേദിക്കുവാൻ തൽക്കാലം തരമില്ല.

വെളിച്ചത്തിൻെറ സന്ദേശം ആസ്പദമാക്കി, വിദ്വാന്മാർ, ബ്രഹ്മാണ്ഡത്തിൻെറ വ്യാസവും അതനുസരിച്ച് ഘനത്വരതയും (Diameter and mean Density) ഗണിച്ചിട്ടുണ്ടു്. അടിക്കടി വ്യാസം വർദ്ധിക്കുകയും ഘനത്വരത കുറയുകയുകമാണെന്നും ആ സ്ഥിതിക്കു ബ്രഹ്മാണ്ഡത്തിൻെറ വിസ്തൃതി വർദ്ധമാനമായിരിക്കണമെന്നും ഡെ സിററർ (De Sitter) പറയുന്നു. പഞ്ഞിക്കെട്ടിൻെറ വലിപ്പം അമർച്ചയനുസരിച്ചു ഭേദപ്പെടാറില്ലേ? തലയണയുടെ ജനനവും മരണവും നോക്കിയാൽമതി അതറിയാൻ. ആ സ്ഥിതിക്ക് ഘനത്വരത കുറയുന്നതോടെ ബ്രഹ്മാണ്ഡം വികസിച്ചിരിക്കണമെന്നുള്ള പ്രൊഫസർ ഡെ സിററരുടെ വാദം ശരിയല്ലേ? മിക്കവാറും ഈ അഭിപ്രായം തന്നെയാണ്, എയിൻസ്റ്റൈൻ, അബേ ലെമെയിററർ (Einstein, Abbe Lemaitre) എന്നീ മഹാമതികൾക്കും ഉള്ളതു്.

ഘനത്വരതക്ഷീയമാണെങ്കിൽ ഉഷ്ണമിയും അപ്രകാരമായിരിക്കണം. അഥവാ വികസൽപ്രായമായ വിശ്വം ക്രമേണ ശീതളീഭവിക്കുകയായിരിക്കണം. എന്നാൽ എന്താണനുഭവം? ശീതളീഭാവം 273 മാത്രയോളം ഇറങ്ങിയാൽ ഏതു പദാർത്ഥവും പദാർത്ഥമല്ലാതായിത്തീരും. പദാർത്ഥസാധാരണമെന്ന് ഇപ്പോൾ കണ്ടുപിടിച്ചിരിക്കുന്ന വൈദ്യുതകാന്തധർമ്മങ്ങൾ (Electro magnetic properties) അതോടെ അസ്തമിക്കയും ചെയ്യും. ചുരുക്കത്തിൽ ഈ ബ്രഹ്മാണ്ഡം ബ്രഹ്മാണ്ഡമേ അല്ലാതായിത്തീരുമെന്നു ബോ

ധ്യം. ഇപ്പോൾതന്നെ ബ്രഹ്മാണ്ഡസീമാന്തത്തിൽ ഉത്തരത വളരെവളരെ കുറഞ്ഞു ശീതളിമയുടെ പരമാവസ്ഥയിലെത്തി, 'മരണ'മടഞ്ഞ പദാൎത്ഥ സ്വരൂപങ്ങൾ ഉണ്ടായിരിക്കണമെന്നു ചിലർ ഊഹിക്കുന്നുണ്ടു്. ബ്രഹ്മാണ്ഡവിലയത്തെ സംബന്ധിച്ചു് ജീൻസ്സ് ഇങ്ങനെ പ്രസ്താവിക്കുന്നു:— എന്നെങ്കിലുമൊരിക്കൽ ബ്രഹ്മാണ്ഡം നഷ്ടസത്വം (Devoid of Energy) തന്നിമിത്തം അപ്രവൎത്തമാനവുമായിത്തീരും. അതോടെ ജീവസന്ധാരണം അസാധ്യമാകുകയും ചെയ്യും. എങ്ങനേയാണു കേവലം നഷ്ടസത്വമാവുക? എന്നൊരു ചോദ്യത്തിന്നിവിടെ അവകാശമുണ്ടു്. വെള്ളം ഒരേനിരപ്പിൽ പരന്നുകിടക്കുന്ന ഒരു കുളം നോക്കുക. ഒരു യന്ത്രം നടത്താൻ വേണ്ടത്ര ശക്തി അതിനുണ്ടോ? ഇല്ലെന്നു നിശ്ശങ്കം പറയാം. അതു് പൎവ്വതശിഖരത്തിൽ നിന്നുള്ളൊരു ജലപാതമാണെങ്കിലോ? അസംഖ്യം യന്ത്രങ്ങൾ ഒരേ സമയത്തു നടത്തുവാൻവേണ്ട ശക്തി അതിൽ നിന്നു ലഭിക്കും. ഇപ്രകാരമാണു് ബ്രഹ്മാണ്ഡപ്രകൃതിയും. ഇപ്പോൾ വിശ്വാന്തരാളത്തിൽ സത്വാസ്പദമായ ഊഷ്മളിമ ഒരേനിരപ്പിലല്ലാ പല നിരപ്പിലാണു സ്ഥിതി ചെയ്യുന്നതു്. അതുകൊണ്ടു ഇപ്പോൾ അതു പ്രവൎത്തമാനമായിരിക്കുന്നു. പക്ഷെ കാലാന്തരത്തിൽ ശീതളീഭാവം വൎദ്ധിച്ചു സത്വവിതാനം സൎവ്വത്ര ഒരേ തോതിലായിത്തീരും. അന്നു യാതൊരു വ്യാപാരത്തിനും പ്രപഞ്ചം പൎയ്യാപ്തമാകയില്ല. ആ ദശയിൽ പ്രപഞ്ചം നഷ്ടസത്വമാകുമെന്നു വിഭാവനം ചെയ്യുന്നതിൽ എന്താണബദ്ധം? എഡിംഗ്ടൻെറ ആലോചനാഗതി ഇതിലും സരസമാണു്. അവസാനത്തിൽ ബ്രഹ്മാണ്ഡത്തിൻെറ ഉത്തരത ഏററവും നിസ്സാരമായി, എല്ലാംകൂടി ഒരു "ധൂമകന്ദുക"മായി പരിണമിക്കുമെന്നു് അദ്ദേഹം ഊഹിക്കുന്നു. ശാസ്ത്രജ്ഞന്മാരുടെ ഈ വക അഭ്യൂഹങ്ങൾ കവികല്പനാപ്രായങ്ങളായിട്ടുണ്ടു്. പാശ്ചാത്യരുടേയും പൌരസ്ത്യരുടേയും പുരാണേതിഹാസങ്ങളിൽ കാണുന്ന വിശ്വോൽപത്തികഥകൾ ഈ സ്ഥിതിക്കു് എന്തുകൊണ്ടു് വിശ്വസനീയമല്ല?

ബ്രഹ്മാണ്ഡസ്വരൂപത്തെക്കുറിച്ചുള്ള മറെറാരു ഭാവനാവിലാസം കൂടുതൽ രസാവഹവും ശ്രദ്ധേയവുമാണു്. പരമാണുവിൻെറ അന്തൎഭാഗം സൌരയൂഥപ്രതിമാനമാണെന്നു 'റതർഫോർഡ്' തെളിയിച്ചിട്ടുണ്ടു്. അതിൽ മൂലകന്ദത്തെ അനുഭ്രമണം ചെയ്യുന്ന അലക്തകാണുക്കളിൽ ഏതെങ്കിലുമൊന്നിൽ അസാധാരണമായൊരു ജന്തു ഉണ്ടെന്നു വെയ്ക്കുക. ആ ജന്തുവിനു പരമാണുകരം ബൃഹത്തായൊരു ലോകമായിരിക്കും. എന്നാൽ തദപേക്ഷയാ ബൃഹത്തരമായ ബഹിർലോകത്തെപ്പററി അതിനു ജ്ഞാനമേ ഉണ്ടാകയില്ല. ആ ജന്തുവിൻെറ നിലയാണു് സൌരയൂഥാംഗമായ ഭൂമിയിൽ മനുഷ്യനുള്ളതെന്നിരിക്കട്ടെ. അവനു സൌരയൂഥം ഏററവും വലിയൊരു ലോകമായിത്തോന്നുന്നു. പക്ഷെ ബഹിൎവ്വൎത്തിയായ മ

ഹാലോകം—ദ്വീപപ്രായങ്ങളായ അനേകം ലോകങ്ങളെ അടക്കിക്കൊള്ളുന്ന മഹാലോകം—അവൻെറ ബുദ്ധിക്കു വിഷയീഭവിക്കുന്നില്ല അതുകൊണ്ട് അങ്ങനെയൊരു 'പരലോകം' ഉണ്ടായിക്കൂടെന്നോ? അലകത്തകാണനിവാസിക്ക് അജ്ഞാതമെങ്കിലും ഭൂലോകവും തന്നിവാസികളും ഉണ്ടെന്നു വരുമെങ്കിൽ അവയെല്ലാം വലയംചെയ്യുന്ന വേറൊരു ലോകവും യുക്തിപൂർവ്വം സങ്കല്പിക്കാം. എഡിംഗ്ടൺ പറയുന്നു, I do not think that it can be said that the external world of physics is the only world that really exists എന്ന്. ഇതിലെ Only എത്ര അർത്ഥവത്തായിരിക്കുന്നു !*



# വിശ്വഭാരതിയും ടാഗോറും

ഞങ്ങൾ പാരീസിലും, റോമിലും, കെയിറോവിലും, ടെഹറനിലും ആയിരുന്നപ്പോൾ ടാഗോറിൻേറയും അദ്ദേഹത്തിൻെറ ദീർഘമായ കഞ്ചുകത്തിൻേറയും അദ്ദേഹത്തിൻെറ ഹൃദ്യമായ സ്വരമാധുരി ഉളവാക്കിയ ആശ്ചര്യാതിശയങ്ങളുടേയും ഒരു ചിത്രീകരണം ഞങ്ങൾക്കു ലഭിച്ചു. എല്ലാ രാജ്യങ്ങളിലേയും വിദ്യാർത്ഥികൾ ഞങ്ങൾ പ്രതിനിധീകരിച്ചിരുന്ന ഫ്രാൻസിലെ സ്ത്രീപുരുഷന്മാരോടുള്ള ശുഭാശംസയിൽ പങ്കുകൊണ്ടു.

ശാന്തിനികേതനത്തിലെ പ്രൊഫസർമാരെല്ലാം സുഭഗന്മാരും, പ്രസന്നന്മാരുമായ യുവാക്കന്മാരാണ്. ഇതേവരെ ഞങ്ങൾ കണ്ടിട്ടില്ലായിരുന്ന ആ കലാശാല ഇപ്പോൾ ഞങ്ങൾ ഇതാ സന്ദർശിക്കാൻ പോകുന്നു. താമസിച്ചിരുന്ന സ്ഥലത്തുനിന്നും പുറത്തുകടന്നപ്പോൾ "വിദ്യാലയങ്ങളെല്ലാം എവിടെയാണ്?" എന്നു ഞങ്ങൾ കൂടെയുണ്ടായിരുന്നവരോടു ചോദിച്ചു.

"ക്ലാസ്സുകളോ? ഇവിടെ സ്ക്രൂൾമുറികൾ ഇല്ല. ഞങ്ങൾ മാവിൻെറ ചുവട്ടിൽ കൂടുന്നു. ആ തുറന്ന സ്ഥലത്താണ് ഞങ്ങളുടെ പാഠങ്ങൾ നടത്തുന്നത്." എന്ന് അവർ മറുപടി പറഞ്ഞു.

---

* പദാർത്ഥവിജ്ഞാനഗോചരമായ ഈ സ്ഥൂലലോകത്തിനു മാത്രമേ അസ്തിത്വമുള്ളു എന്നു പറയുവാൻ പാടുണ്ടെന്നു എനിക്ക് തോന്നുന്നില്ല.

ഞങ്ങൾക്ക് ആദ്യം ആശ്ചര്യംതോന്നി എങ്കിലും ഒടുവിൽ അതു വാസ്തവമാണെന്നു ബോദ്ധ്യപ്പെട്ടു. അവിടെ ചുററും അങ്ങുമിങ്ങും കാണപ്പെട്ട കുടിലുകളിലാണു വിദ്യാത്ഥികൾ താമസിക്കുന്നതു്. പതിനെട്ടുവയസ്സിനു മേൽ പ്രായമുള്ള വലിയ വിദ്യാത്ഥികൾ അവരുടെ ഇഷ്ടംപോലെ ഓരോ സംഘങ്ങളായി തീരുന്നു. ഒമ്പതോ പത്തോ വയസ്സു പ്രായമുള്ള ചെറിയ വിദ്യാത്ഥികളുടെയും സംഘങ്ങൾ ഉണ്ടു്. ഈ സംഘങ്ങളുടെ നേതാവിനെ അവർതന്നെ തെരഞ്ഞെടുക്കുകയാണു പതിവു്.

പ്രഭാതത്തിൽ ഒരു മണിനാദം കേൾക്കും. അതു കേട്ടാലുടനെ തന്നെ വിദ്യാത്ഥികൾ അവരുടെ മെത്തകളിൽനിന്നും എഴുന്നേൽക്കും. ഉടൻതന്നെ അവർ ഒരു ഗാനംകൊണ്ടു് ആദിത്യനെ വന്ദിക്കും. ഈ ഗാനം നിമ്മിച്ചിരിക്കുന്നതു് മഹാകവി ടാഗോർ ആണു്. അതിനുശേഷം അവർ വാഴത്തോട്ടത്തിലുള്ള ഒരു ശീകരസ്നാനഘട്ടത്തിലേക്കു പായും. അരമണിക്കൂർ കഴിയുമ്പോൾ ശുചിയായ ശുഭ്രവസ്ത്രങ്ങൾ ധരിച്ചു് ഒരു സഞ്ചിയിൽ പുസ്തകംകെട്ടി കക്ഷത്തിൽ വച്ചുകൊണ്ടു് അന്നു പഠനം നടത്തുന്നതിനു നിശ്ചയിക്കപ്പെട്ടിരിക്കുന്ന മാവിൻചുവട്ടിൽ അവർ ഹാജരാകുന്നു. അവിടെ അവരുടെ അദ്ധ്യാപകൻ ഹാജരായി അവരെ പ്രതീക്ഷിച്ചുനിൽക്കുന്നുണ്ടായിരിക്കും.

അവർ ഒരു അദ്ധവൃത്തത്തിൽ നിലത്തു ചമ്രം പടിഞ്ഞിരിക്കുന്നു. വൃക്ഷങ്ങളിൽ സ്ഥിതിചെയ്യുന്ന വിഹഗങ്ങളുടെ കളകൂജനങ്ങൾ കൊണ്ടു മുഖരിതമായ ആ അന്തരീക്ഷത്തിലാണു പാഠം നടക്കുന്നതു്. വിദ്യാത്ഥികൾ പഠിപ്പിക്കുന്നതിനിടയ്ക്കു പലതരത്തിലുള്ള അനാവശ്യചോദ്യങ്ങൾ ചോദിച്ചു അദ്ധ്യയനത്തെ ഇടയ്ക്കിടയ്ക്കു തടസ്സപ്പെടുത്തും. യൂറോപ്പിലെ ഒരു വിദ്യാലയത്തിലാണെങ്കിൽ ഈ അധികപ്രസംഗത്തിനു ശിക്ഷ ലഭിക്കുന്നതാണു്. പക്ഷേ ശാന്തിനികേതനത്തിൽ അതെല്ലാം അനുവദനീയങ്ങളാണു്. പാഠം അവസാനിക്കുമ്പോൾ വിദ്യാർത്ഥികൾ അവരുടെ ഗൃഹങ്ങളിലേക്കു തിരിക്കുന്നു. ആ വഴിയിൽവച്ചു വിദ്യാത്ഥികൾ നടത്തുന്ന കളികളിലെല്ലാം പ്രൊഫസ്സർമാരും പങ്കുകൊള്ളുന്നു.

"വിദ്യാത്ഥികളും അദ്ധ്യാപകന്മാരും തമ്മിലുള്ള ഇത്തരം അസാധാരണമായ പരിചയം അദ്ധ്യാപകൻെറ അധികാരത്തേയും വിലയേയും ഹനിക്കുകയില്ലെ?" എന്നു ഞാൻ ചോദിച്ചു.

"ഞങ്ങളുടെ പ്രൊഫസ്സർമാർ ഞങ്ങളുടെ അദ്ധ്യാപകന്മാരല്ല. അവർ ഞങ്ങൾക്കെല്ലാം വിവരിച്ചു മനസ്സിലാക്കിത്തരുന്നതിനുള്ളതു വാ

സ്ഥവമാണ്. പക്ഷെ അവർ ഞങ്ങളോട് ഒന്നുംതന്നെ ആജ്ഞാപിക്കാറില്ല. ജ്യേഷ്ഠസഹോദരന്മാരെപ്പോലെയാണ് അവർ ഞങ്ങളോട് പെരുമാറുന്നത്. അവർ ഞങ്ങളുടെ എല്ലാകാര്യങ്ങളും സൂക്ഷ്മമായി അറിയുന്നുണ്ട്. ഞങ്ങളുടെ ഒരു കാര്യവും അവരിൽ നിന്നും മറച്ചുവയ്ക്കാൻ ഞങ്ങൾ ശ്രമിക്കാറില്ല. അവരോട് ഞങ്ങൾക്ക സ്നേഹവും, ബഹുമാനവും, ആദരവും, അവക്ക ഞങ്ങളോട് വാത്സല്യവുമുണ്ട്." എന്നാണ വിദ്യാത്ഥികൾ ഇതിനു ഞങ്ങളോട് സമാധാനം പറഞ്ഞത്.

ശാന്തിനികേതനത്തിലെ പ്രൊഫസർമാരെല്ലാം പ്രത്യേക വൈശിഷ്ട്യമുള്ള വ്യക്തികളാണ്. ഇൻഡ്യയിലെയെന്നല്ല ലോകത്തിലെതന്നെ പലഭാഗങ്ങളിൽ നിന്നുമാണ് അവരെ ടാഗോർ തെരഞ്ഞെടുത്തിരിക്കുന്നത്.

അവിടത്തെ കലാദ്ധ്യാപകൻ ഇൻഡ്യയിലെ ഏററവും വലിയ കലാകാരനാണ് എന്നുതന്നെ പറയാം. ലോകപ്രസിദ്ധി സമ്പാദിച്ച ഒരു ഫ്രഞ്ചുകാരനായിരുന്ന ഒരു കൊല്ലത്തോളം അവിടത്തെ സംസ്കൃതപ്രൊഫസർ. ഇററലിയിലെ റായൽ അക്കാഡമിയുടെ വൈസ്പ്രസിഡണ്ട് കുറെക്കാലം അവിടെ പ്രൊഫസർ ആയിരുന്നു. ഇതിനും പുറമെ ചൈനാക്കാരും ജപ്പാൻകാരും ഇംഗ്ലീഷ്കാരും ആയ അദ്ധ്യാപകന്മാർ അവിടത്തെ സ്ഥിരലാവണത്തിലുണ്ട്. അവിടത്തെ അദ്ധ്യയനകാലം കഴിയുമ്പോൾ സാധാരണയുള്ള ഡിഗ്രികൾ എല്ലാം ലഭിക്കുന്നതാണ്. ഉൽക്കണ്ഠാകുലമല്ലാത്ത ഒരു ജീവതമാണ് വിദ്യാത്ഥികൾ അവിടെ നയിക്കുന്നതെങ്കിലും സാധാരണയുള്ള പരീക്ഷാസാക്ഷ്യപത്രങ്ങൾ സമ്പാദിക്കുന്നതിൽ അവക്ക വലിയപ്രയാസം നേരിടാറില്ല. എങ്കിലും ശാന്തിനികേതനത്തിലെ ജീവിതം കൊണ്ട് ടാഗോറിൻെറ തത്വശാസ്ത്രപ്രകാരം സ്വിശുദ്ധവും സ്വതന്ത്രവും ഉദാരവും ആധുനികവും സമുദായയോഗ്യവും ആയ തോതിലുള്ള മനസ്സിൻെറ രൂപീകരണമാണ് ഉദ്ദേശിയ്ക്കപ്പെട്ടിരിക്കുന്നത്.

ഞങ്ങൾ അവിടത്തെ ആശുപത്രി സന്ദശിച്ചു. പക്ഷേ ജോലിയുടെ അഭാവം നിമിത്തം അവിടത്തെ ധാത്രിമാരെല്ലാം സുഖസുഷുപ്തിയിൽ ലയിച്ചിരിക്കുന്നതായിട്ടാണ കണ്ടത്. അവിടെ ആക്കും ഒരു സുഖക്കേടുമുണ്ടാകാറില്ലന്ന് അന്വേഷണംകൊണ്ട ഞങ്ങൾക്ക മനസ്സിലായി.

ക്ലാസ്സ് നടന്നുകൊണ്ടിരുന്നപ്പോൾ ഞങ്ങൾ ശാന്തിനികേതനത്തിൻെറ ചുററും നടന്നുകണ്ടാനന്ദിച്ചു. അവരവരുടെ പ്രവൃത്തികളിൽ വ്യാപൃ

തരായിരുന്നവരെക്കൊണ്ടു നിബിഡമായ ആ പ്രദേശം കണ്ടപ്പോൾ ഞങ്ങൾക്ക് അത്ഭുതം തോന്നി. മാവിൻചുവട്ടിലെല്ലാം ക്ലാസുകൾ നടക്കുന്നു. എല്ലാ വൃക്ഷമൂലങ്ങളിലും ഒരു ശിശു പഠനത്തിലും ഒരു മനുഷ്യൻ ജോലിയിലും പ്രവേശിച്ചിരിക്കുന്നതായികണ്ടു. കുളികഴിഞ്ഞു ഈറൻതലയും പല വർണ്ണത്തിലുള്ള സാരികളുമായി പെൺകുട്ടികളും ക്ലാസുകളിൽ പഠിക്കുന്നതു് കാണാം. യൂറോപ്പിലെ ഒരു ക്ലാസുമുറിയിലെ നിരുന്മേഷാവസ്ഥയുമായി താരതമ്യപ്പെടുത്തിയാൽ ഇതു് ആശ്ചര്യകരമായ ഒരു കാഴ്ച തന്നെയാണു്.

സായാഹ്നത്തിൽ ഒരു മണിഅടിക്കുമ്പോൾ പാഠങ്ങൾ അവസാനിയ്ക്കും. പിന്നീടു്, ഫുട്ട്ബാൾ, ഹാക്കി, ടെന്നീസ് മുതലായ വിനോദങ്ങളിൽ വിദ്യാർത്ഥികൾ ഏപ്പെടുന്നു. കളികഴിഞ്ഞു് എല്ലാവരും കുളിച്ചു കേവലം സാധാരണ രീതിയിലുള്ള ആഹാരവും കഴിച്ചു ദിവസേന സായാഹ്നസവാരിക്കിറങ്ങും. ഓരോക്കൂട്ടമായി തിരിഞ്ഞു് ഓരോരുത്തരും കൈ കോർത്തുപിടിച്ചു അസ്തമനാക്കൻെറ പ്രഭകൊണ്ടു് പ്രകാശിക്കുന്ന ഗ്രാമവീഥികളിൽ തമ്മിൽ തമ്മിൽ ഓരോന്നു പറഞ്ഞും ചിരിച്ചും നടക്കുന്നു. പ്രായേണ, സാഹിത്യം, കലാ, തത്വശാസ്ത്രം, മുതലായവയായിരിക്കും സംഭാഷണവിഷയങ്ങൾ. ടഗോറിൻെറ ഗാനങ്ങൾ പാടിയും, അദ്ദേഹത്തിൻെറ പുതിയ കവിതകൾ ചൊല്ലിയും അടുത്തുള്ള സാന്താൽവർഗ്ഗക്കാരുടെ ഗ്രാമത്തിൽ അവർ ചെന്നുചേരുന്നു. ആ ഗ്രാമക്കാരുടെ കുടിലുകൾഎല്ലാം വളരെവൃത്തിയായി സംരക്ഷിക്കച്ചിരിക്കുന്നതായി കാണാം. ഗ്രാമീണരുമായി നേരമ്പോക്കുപറഞ്ഞും അവരുടെ കുട്ടികളുമായിക്കളിച്ചും രസിച്ചും കുറേനേരം അവർ അവിടെ കഴിച്ചുകൂട്ടുന്നു.

ശാന്തിനികേതനം വകയായി നടത്തപ്പെടുന്ന ഒരു കൃഷിസ്ഥലം ഞങ്ങൾ കണ്ടു. ഇവിടെ വിദ്യാർത്ഥികൾ പരീക്ഷണങ്ങൾ നടത്തി തങ്ങൾക്കു് ലഭിക്കുന്ന അറിവുകളെ കൃഷിക്കാരെ മനസ്സിലാക്കുന്നു. ജലസേചനം ജലനിർഗ്ഗമനം, കന്നുകാലിവളർത്തൽ, വിളവെടുക്കൽ ഇവയിലെല്ലാം ഏററവും ആധുനികമായ ശാസ്ത്രീയരീതിയിലാണു് അവർ പ്രവർത്തിക്കുന്നതു്. വെറും സ്വപ്നദർശനാണു് ടാഗോർ എന്നു് അപലപിക്കുന്നവർ അവിടത്തെ വൈദ്യശാല ഒന്നു കാണേണ്ടതാണു്. മലേറിയായേ സംബന്ധിച്ചു് അവിടെ നടത്തിയിട്ടുള്ള ഗവേഷണങ്ങളുടെ ഫലമായി ഈ ബാധയെ ഇപ്പോൾ അവിടെ നിന്നും നിശ്ശേഷം ഉച്ചാടനം ചെയ്യാൻ സാധി

ച്ചിരിക്കുന്നു. ഇതിനും പുറമെ ഒരു പരസ്പരസഹായകൃഷികബാങ്ക് അവിടെ സ്ഥാപിച്ചിട്ടുണ്ട്. ഇതിന്റെ ശാഖകൾ ആ ഡിസ്ട്രിക്റ്റിൽ എല്ലായിടത്തും ഏർപ്പെടുത്തിയിട്ടുണ്ട്. ഗ്രാമീണജനതയ്ക്ക് ഈ ബാങ്കുകൊണ്ടുണ്ടായിട്ടുള്ള സഹായങ്ങൾ ചില്ലറയല്ല. ഗ്രാമീണർക്ക് ശാന്തിനികേതനത്തിലെ വിദ്യാർത്ഥികളെപ്പററി വലിയ മതിപ്പാണ്. ഞങ്ങൾ ഗ്രാമത്തിൽക്കൂടി കടന്നുപോന്നപ്പോൾ ഗ്രാമീണരിൽനിന്നും ഹാർദ്ദമായ സ്വീകരണങ്ങളാണ് ഞങ്ങൾക്ക് ലഭിച്ചത്.

ബുധനാഴ്ചയാണ് ശാന്തിനികേതനത്തിലെ അനദ്ധ്യായദിവസം. അന്ന് എവിടെ നോക്കിയാലും ഒരുത്സവംപോലെയാണ്. ടാഗോർ ആരാധന നടത്തുന്ന ക്ഷേത്രം 19-ാം ശതകത്തിലെ രീതിയിൽ നിർമ്മിക്കപ്പെട്ടിട്ടുള്ളതും ഒരു *ഗ്രീൻഹൌസുപോലെയുള്ളതുമായ ഒരു വലിയ കെട്ടിടമാണ്. ബുധനാഴ്ച രാവിലെ വിവിധവർണ്ണത്തിലുള്ള വസ്ത്രങ്ങൾ ധരിച്ച് അവിടെ തിക്കിത്തിരക്കിക്കൂടുന്ന വിദ്യാർത്ഥികളെക്കൊണ്ട് ആ സ്ഥലം നിബിഡമായിരിക്കും. ഞങ്ങൾ കാണുമ്പോൾ വെള്ള, നീല, പച്ച, ചുവപ്പു, ഈ നിറത്തിലുള്ള വസ്ത്രങ്ങൾ ധരിച്ചു പാദരക്ഷകൂടാതെ നിലത്തിരിക്കുന്ന വിദ്യാർത്ഥികളെക്കൊണ്ട് ആ മുറി നിറഞ്ഞിരുന്നു. കുറേ കഴിഞ്ഞപ്പോൾ മഹാകവിയും ഒരു ചെറിയ കാറിൽ അവിടെ സമാഗതനായി. അദ്ദേഹം ധരിച്ചിരുന്ന മെതിയടി വാതിലിനടുക്കൽ വച്ചിട്ട് അനന്യസാധാരണമായ ഗൌരവത്തോടും ദീർഘവീക്ഷണത്തോടുംകൂടി അകത്തുകടന്നു. ദീർഘമായ രജതശ്മശ്രുകൊണ്ട് നിബിഡമായ ആ മുഖത്ത് ഒരു പ്രവാചകന്റെ തേജസ്സു കാണാമായിരുന്നു. അദ്ദേഹം ഒരു പീഠത്തിന്മേൽ ഉപവിഷ്ടനായി. ഉപനിഷത്തുകളിൽ നിന്നു ചില ഭാഗങ്ങൾ വായിച്ച് അദ്ദേഹം അതിനെ വ്യാഖ്യാനിച്ചു. ഇതായിരുന്നു അന്നത്തെ പ്രാർത്ഥന.

പ്രായംകൊണ്ടു ടാഗോർ വൃദ്ധനാണെങ്കിലും, അദ്ദേഹത്തിനു നല്ല ഉത്സാഹമുണ്ട്. സൂര്യോദയത്തോടെ—ലേഖനമെഴുത്തോ ചിത്രമെഴുത്തോ ഗാനനിർമ്മിതിയോ ആയിരിക്കും—അദ്ദേഹം ജോലിതുടങ്ങും. അദ്ദേഹം തന്നെയാണ് ആ സർവ്വകലാശാലയിലെ ഓരോ വകുപ്പുകളും പരിശോധിക്കുന്നത്. അവിടത്തെ കൃഷികേന്ദ്രത്തിനോട് അദ്ദേഹത്തിനു വിദ്യാലയത്തിനോടെന്നപോലെ തന്നെയുള്ള മമതയുണ്ട്. അതിന്റേയും മേൽനോട്ടം അദ്ദേഹം തന്നെയാണ് വഹിക്കുന്നത്. പ്രൊഫസർമാരോടും ഡയറക്ടർ

* തുറന്ന സ്ഥലത്തു നട്ടുവളർത്താൻ വിഷമമുള്ള ചെടികളും മററും വളർത്തുന്നതിന് ശീതോഷ്ണസ്ഥിതിയെ കൃത്രിമോപകരണങ്ങൾകൊണ്ട് ഭേദപ്പെടുത്താനും മററും വേണ്ട ഉപായങ്ങളുള്ള ഒരു കെട്ടിടം.

മാരോടും ഗുമസ്തന്മാരോടും എഞ്ചിനീയർമാരോടും അദ്ദേഹം സംസാരിക്കുന്നു. വിദ്യാൎത്ഥികൾ നടത്തുന്ന വിനോദപ്രകടനങ്ങളിലെല്ലാം അദ്ദേഹം ഭാഗഭാക്കാണു്. അതിലെല്ലാം അവരെ അദ്ദേഹം ഉപദേശിക്കുകയും സ്തുതിക്കുകയും ഗുണദോഷിക്കുകയും ചെയ്യാറുണ്ടു്. ദിവസേന അദ്ദേഹം തന്റെ ശിഷ്യന്മാരെ സന്ദൎശിക്കുകയോ അവരോടു് സംഭാഷണം ചെയ്യുകയോ അല്ലെങ്കിൽ ഏതെങ്കിലും ഒരു പ്രത്യേകവിഷയം അവരെ പഠിപ്പിക്കുകയോ ചെയ്ക പതിവാണു്. ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും ആയിരക്കണക്കിനു് അദ്ദേഹത്തിനു് ലഭിക്കുന്ന കത്തുകൾക്കു് സൂക്ഷ്മവും ദയാപൂൎവ്വവുമായ മറുപടികൾ തന്റെ സെക്രട്ടറിമാൎക്കു് പറഞ്ഞുകൊടുക്കുന്നതും അദ്ദേഹം തന്നെയാണു്.

ഒരു സംഗീതസംഘത്തേയും അദ്ദേഹം അഭ്യസിപ്പിക്കുന്നുണ്ടു്. തന്നെ കാണാൻ വരുന്ന അസംഖ്യം സന്ദൎശകന്മാരെ അദ്ദേഹംതന്നെയാണു് സ്വീകരിക്കുന്നതു്. ഇങ്ങനെയെല്ലാമാണെങ്കിലും ഒരു അപരിചിതനു് ഇദ്ദേഹത്തിനു് വേറെ വിശേഷിച്ചൊരു ജോലിയുമില്ലെന്നേ തോന്നുകയുള്ളു. ഇൻഡ്യ, അമേരിക്ക, ഇംഗ്ലണ്ടു്, ഈ രാജ്യങ്ങളിൽ പ്രസിദ്ധം ചെയ്യുന്ന സാഹിത്യസംബന്ധമായ പത്രഗ്രന്ഥങ്ങൾ പാരായണം ചെയ്യുന്നതിലും അവയെപ്പററി അഭിപ്രായപ്രകടനം ചെയ്യുന്നതിലും ഈ ജോലിത്തിരക്കുകളൊന്നും അദ്ദേഹത്തിനു് പ്രതിബന്ധമാകാറില്ല. ഇതൊന്നും പോരാഞ്ഞിട്ടു് പതിവായി പത്തു പന്ത്രണ്ടു പത്രങ്ങൾക്കു് ലേഖനങ്ങളെഴുതുകയും സ്വകാൎയ്യഎഴുത്തുകുത്തുകൾക്കു് അലോകസാധാരണമായ മനഃസ്വാസ്ഥ്യത്തോടെ മറുപടി അയയ്ക്കുകയും തന്റെ കൃതികളുടെ ഇംഗ്ലീഷു് ഭാഷാന്തരീകരണങ്ങളുടെ തെററു തിരുത്തുകയും അദ്ദേഹം ചെയ്യുന്നു. ഇതിനുംപുറമെ തന്റെ സ്മരണകളും അദ്ദേഹംതന്നെ എഴുതിവരുന്നു. മാൎദ്ദവം കുറഞ്ഞ ഒരു മെത്തയിൽ കുറച്ചു സമയം അദ്ദേഹം രാത്രിയിൽ വിശ്രമിക്കും. പ്രഭാതത്തിൽ വീണ്ടും തന്റെ ഡസ്കിന്റെ മുമ്പിൽ അദ്ദേഹം പ്രത്യക്ഷപ്പെടുന്നതാണു. അവിടെയിരുന്നു നല്ല ഭംഗിയുള്ള വടിവിൽ അക്ഷരവ്യക്തിയോടെ അദ്ദേഹം അനേകം താൾ കടലാസുകൾ എഴുതിത്തള്ളും.

# സാഹിത്യത്തിൻെറ ഉപാദാനം

(ടംസ്റ്റർ)

അനശ്വരങ്ങളായി ഭവിക്കാൻ യോഗ്യതയുള്ള ആശയങ്ങൾ നമ്മുടെ നിത്യാവശ്യങ്ങളെ നിവ്വഹിക്കുന്നവയിൽനിന്നും പ്രായേണ പലവിധത്തിലും വ്യത്യസ്തങ്ങളായിത്തന്നെ ഇരിക്കുന്നു. ധാന്യങ്ങൾ ആണ്ടുതോറും നമുക്കു വിളവു നൽകുന്നു. എന്നാൽ വളരെക്കാലം നിലനില്ക്കുന്ന വൃക്ഷങ്ങൾ വേണമെങ്കിൽ നമുക്കു് വേറെ ഒരുതരം വിത്തു വിതയ്ക്കേണ്ടതായി വരുന്നു. സാഹിത്യവഴിക്കു് ഇപ്രകാരമുള്ള ശാശ്വതാവസ്ഥയെ സമ്പാദിക്കുക എന്നുള്ളതു് മനുഷ്യനു് ഏററവും ഹൃദ്യമായിട്ടുള്ള ഒരു ഉദ്യമമാണു്. അതുകൊണ്ടു വിജ്ഞാനപ്രദമായ സാഹിത്യത്തെ നിമ്മിക്കണമെന്നുള്ള നമ്മുടെ ദേശാഭിമാനികളായ വിമശ്കന്മാരുടെ ഉപദേശങ്ങളേയും, ആഖ്യായികകളും, നാടകങ്ങളും, കാവ്യങ്ങളും നമ്മുടെ നാട്ടിൽ അമിതമായി വദ്ധിച്ചിരിക്കുന്നുവെന്നുള്ള അവരുടെ അധിക്ഷേപങ്ങളേയും തൃണവൽഗണിച്ചു ഗ്രന്ഥകാരന്മാർ അവരുടെ വികാരങ്ങളെ വെളിപ്പെടുത്തുന്നതിനുതന്നെ ശാഠ്യം പിടിച്ചുവരുന്നു. എന്തെന്നാൽ, പ്രയോജനമുള്ളതായ ഒരു വസ്തു വല്ല താൽക്കാലികാവശ്യങ്ങളേയും നിവ്വഹിച്ചേക്കാമെങ്കിലും തൽക്കാലം ഉപയോഗമില്ലാത്ത ഒരു വസ്തുവിനാണു സുസ്ഥിരമായ നിലനില്പിനു് അധികം വഴിയുള്ളതു്.

ഇങ്ങനെ സാഹിത്യരൂപത്തിലുള്ള വാഗ്വിലാസം ആശയങ്ങളുടെ മൂത്തീകരണമാണെന്നു പ്രത്യക്ഷപ്പെടുന്നു. ഗ്രന്ഥകാരൻെറ യോഗ്യത ചിന്തയെ അപ്രകാരമുള്ള ഒരു വാക്സരണിയിൽ പ്രവേശിപ്പിക്കുന്നതിലുള്ള വിജയത്തെ അനുസരിച്ചിരിക്കും. ആശയത്തിൻെറ മഹിമ വാക്സരണിയുടെ ഗുണത്തെയും മനുഷ്യരുടെ മനസ്സിൽ അതിനുള്ള വ്യാപ്തിയേയും നിലനില്പിനേയും ആശ്രയിച്ചിരിക്കും. സജീവവസ്തുക്കൾ എല്ലാം അവയുടെ നിലനില്പിനു ശരീരത്തെ ആശ്രയിക്കുന്നു. അവയെ ജലമെന്നപോലെ ഒരു പാത്രത്തിൽനിന്നും മറെറാരു പാത്രത്തിലേക്കു പകരാൻ സാധിക്കയില്ല. ഇവിടെ ജീവനും ശരീരവും ഒന്നായി, അവിഭാജ്യമായി അവയുടെ അന്യോന്യ സൗഭാഗ്യത്തിനുവേണ്ടി വത്തിക്കുന്നു.

ആശയവും, പ്രതിപാദ്യവിഷയവും സവ്വജനസാധാരണമാണു്. അതു് ഒരുത്തനു തോന്നാതെ വരികയാണെങ്കിൽ കാലക്രമത്തിൽ മറെറാരാൾക്കു തോന്നും. എന്നാൽ ആ ആശയത്തിൻെറ പ്രത്യേക വാചാപ്രകാശനം സാഹിത്യകാരനു മാത്രമുള്ളതാണു്. ഈ വാചാപ്രകാശനം ഒരാളുടെ വി

ഷയത്തിൽ ഒരു പ്രകാരത്തിലും മറ്റൊരാളുടെ വിഷയത്തിൽ മറ്റൊരുവിധത്തിലും ആയിരിക്കും. അതുകൊണ്ടു ഗ്രന്ഥകാരൻ തന്റെ വാഗ്വിലാസത്തിലാണു സ്ഥിതിചെയ്യുന്നത്. അതിലടങ്ങിയിരിക്കുന്ന ആശയത്തിലൊ, വിഷയത്തിലൊ അല്ല. ഒരു ജലാധാരം അതിലുള്ള ജലവും അതിന്റെ ചുററുമുള്ള വരമ്പും ഉൾപ്പെട്ടതാണ്. എന്നാൽ അതിലെ ജലം മനുഷ്യസഞ്ചിതമല്ല. അത് അവിടെ എന്നുമുള്ളതാണ്. എന്നാൽ അതിനെ മനുഷ്യോപയോഗത്തിനായി എന്നും ലഭിക്കത്തക്കവണ്ണം സൂക്ഷിക്കുന്നതിലാണ് ഒരു വർത്മകർമ്മാവിന്റെ സ്വകീയമായ നൈപുണ്യം സ്ഥിതിചെയ്യുന്നത്. ഇതുപോലെ തന്നെ ഒരു സാഹിത്യകാരന്റെ കൃതിയിൽ ആശയവും പ്രത്യേകിച്ചും അതിന്റെ വാഗ്ഥാപ്രകാശനസ്വരൂപവും അടങ്ങിയിരിക്കുന്നു. ആശയത്തിനെ സദാ രസപ്രദമാക്കുന്നതിനു ഗ്രന്ഥകാരൻ ഉപയോഗപ്പെടുത്തുന്ന വാക്സരണിയിലാണ് അയാളുടെ പ്രശംസനീയമായ യോഗ്യത ഇരിക്കുന്നത്.

ഇപ്രകാരം ദിവ്യനായ ഒരു സാഹിത്യകാരൻ എല്ലാവർക്കും ആനന്ദസന്ദായകമായ ഒരു രീതിയിൽ ആശയത്തെ സ്വന്തമാക്കുന്നതിലാണു യഥാർത്ഥ സാഹിത്യം ലയിച്ചിരിക്കുന്നതെന്നു നമുക്കു സിദ്ധമാകുന്നു. ഭൂമിയിലും, ജലത്തിലും, വായുവിലും ഇംഗാലം ലയിച്ചിരിക്കുന്നു. സസ്യം അതിന്റെ സ്വാഭാവികമായ ശക്തികൊണ്ടു് അതിനെ സ്വാംശമാക്കി ആ വഴിക്കു മററുള്ളവർക്കു ഉപഭോഗയോഗ്യമാക്കിത്തീർക്കുന്നു. ഇതുതന്നെയാണു സാഹിത്യത്തിന്റെ കൃത്യവും. ആദ്യമായി സാമാന്യങ്ങളായ ആശയങ്ങളെ പ്രത്യേകങ്ങളാക്കുകയും പിന്നീട് ആ പ്രത്യേകീകരണംമൂലം അവയ്ക്കു സാർവ്വത്രികമായ ഒരർത്ഥവും വിലയും നൽകുകയും ചെയ്യുന്നു

വാസ്തവം ഇങ്ങനെയാണെങ്കിൽ കേവലം വിജ്ഞാനപരിധിയിൽ ഉൾപ്പെട്ടവയെല്ലാംതന്നെ യഥാർത്ഥസാഹിത്യത്തിൽ നിന്നും സ്വയമേവ ഒഴിക്കപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ നമ്മുടെ ബുദ്ധിശക്തികൊണ്ടു മാത്രം ഗ്രാഹ്യങ്ങളായ വാസ്തവങ്ങൾ എല്ലാം തന്നെ ഒരു പ്രത്യേക വ്യക്തിയോടു് അനുബന്ധിക്കാതെ വർത്തിക്കുന്നു. അവ വികാരലേശസ്പർശം കൂടാതെയും വ്യക്തിയുടെ ഇഷ്ടാനിഷ്ടങ്ങളെ ബാധിക്കാതെയും യുക്തികൊണ്ടു മാത്രം ഗ്രഹിക്കേണ്ടവയും ആണ്. ആകർഷണശക്തി എനിക്ക് ഒരർത്ഥത്തിലും നിങ്ങൾക്കു മറ്റൊരർത്ഥത്തിലും ഗ്രാഹ്യമാകാൻ സാധ്യമല്ല. വിവിധസ്വഭാവത്തോടുകൂടിയ ഹൃദയത്തേയും മനസ്സിനേയും അവയുടെ വികാരങ്ങളുടെ വർണ്ണംകൊണ്ടു് അതിനു വല്ല മാററവും നൽകാൻ സമ്മതിച്ചുകൂടാത്തതാണ്. അവയുടെ പ്രകാശത്തിനു കലാകുശലനിൽ നിന്നും വർണ്ണവും, സ്വഭാവവും, അർത്ഥപുഷ്ടിയും ആവശ്യപ്പെടുന്ന ആശയങ്ങൾ (ഇപ്രകാരം പുനർ

നവീകരണം കൂടാതെ മനുഷ്യമനസ്സിൽ പ്രവേശനം ലഭിക്കാൻ നിവൃത്തിയില്ലാത്ത ആശയങ്ങൾ) മാത്രമേ സാഹിത്യത്തിന്റെ ഉപാദാനമാകയുള്ളു. ഈ ആശയങ്ങൾക്കു ഭാഷകൊണ്ടും, ആകൃതികൊണ്ടും, സ്വരഭംഗികൊണ്ടും യോജിച്ചതായ ഒരു രൂപം നൽകിയാൽ മാത്രമേ അവയ്ക്കു ജീവിക്കാൻ കഴികയുള്ളു. അവ പുതിയ സമാസാദനങ്ങളോ, അനുകരണങ്ങളോ അല്ല. നേരെമറിച്ചു നൂതനസൃഷ്ടികൾ തന്നെയാണ്. ഒരിക്കൽ അവയ്ക്കു് ഒരു സ്വരൂപം ലഭിച്ചാൽ പിന്നെ അവയെ മററു രൂപങ്ങളിലേയ്ക്കോ മററു ജീവിതോപാധികളിലേയ്ക്കോ മാററി പ്രതിഷ്ഠിക്കാൻ കഴിയുന്നതല്ല. ഇപ്രകാരം സശരീരമാക്കപ്പെട്ട ഒരു ചിന്ത മുഴുവനുംതന്നെ അതിന്റെ ഓരോ പ്രതീകങ്ങളേയും ആശ്രയിച്ചു നില്ക്കുന്നു. ഒരു കൃതി ഇപ്രകാരമുള്ള ഒരു ശരീരത്തെ സൃഷ്ടിക്കാതിരിക്കുന്നിടത്തോളം കാലം അതു സാഹിത്യമാകുന്നതല്ല.



# ലണ്ടനിലെ പ്രാഥമികവിദ്യാലയങ്ങൾ

(റെവ: എച്ച്. എ. പോപ്ലി)

ഫർലോഅവധിക്കാലത്തു ഞാൻ ലണ്ടനിൽ താമസിച്ചിരുന്നപ്പോൾ ലണ്ടൻ കൗണ്ടികൗൺസിലിന്റെ കീഴിലുള്ള പ്രാഥമികവിദ്യാലയങ്ങളിലെ വിദ്യാഭ്യാസരീതി കണ്ടുപഠിക്കുന്നതിനും, ഇത്തരത്തിലുള്ള അനേകം വിദ്യാലയങ്ങൾ സന്ദർശിക്കുന്നതിനും വേണ്ട അവസരം ലഭിച്ചു. അവയെല്ലാംതന്നെ ഇംഗ്ലണ്ടിലുള്ളവയിൽവച്ചു് ഏററവും നല്ല രീതിയിൽ നടത്തപ്പെടുന്നവയും, ഏററവും പരിഷ്കൃതരീതിയിലുള്ളവയുമത്രേ. അതുകൊണ്ടു് അവയുടെ ചില നല്ല വശങ്ങളെപ്പററി പ്രതിപാദിക്കുന്നതു ഭാരതത്തിൽ വിദ്യാഭ്യാസവിഷയത്തിൽ പ്രവർത്തിക്കുന്നവർക്കു് ഉപകാരപ്രദമാകാൻ ഇടയുണ്ടെന്നു വിശ്വസിക്കുന്നു. അങ്ങനെയായാൽ എന്റെ ശ്രമവും വിഫലമല്ലല്ലോ.

1930-ലെ ഹാഡോ റിപ്പോർട്ടിനെ അടിസ്ഥാനപ്പെടുത്തി തങ്ങളുടെ പ്രാഥമികവിദ്യാഭ്യാസത്തെ രൂപീകരിച്ചിട്ടുള്ള വിദ്യാഭ്യാസാധികൃതന്മാരാണു ലണ്ടൻ കൗണ്ടികൗൺസിൽ എന്നു തന്നെയുമല്ല, ആ റിപ്പോർട്ട് പ്രസിദ്ധപ്പെടുത്തുന്നതിനു മുമ്പുതന്നെ അതിലെ പല നിർദ്ദേശങ്ങളും അ

വർ നാട്ടിൽവരുത്തിയിട്ടുമുണ്ടായിരുന്നുവത്രേ. പ്രാഥമികവിദ് യാഭ്യാസത്തെ പതിനൊന്നുവയസ്സു കഴിഞ്ഞാൽ അതിനുശേഷമുള്ള വിദ്യാഭ്യാസത്തിൽനിന്നും വേർതിരിക്കണമെന്നുള്ളതാണു് ഈ റിപ്പോർട്ടിൻെറ മൗലികതത്വം. പ്രത്യേകവിദ്യാലയങ്ങളിലോ, സെക്കൻഡറിവിദ്യാലയങ്ങളിലോ ഫീസുകൊടുത്തു പഠിക്കുന്ന കുട്ടികളൊഴിച്ചാൽ സൗജന്യവിദ്യാഭ്യാസം ലഭിക്കുന്ന ഏഴുവയസ്സിനു മേലുള്ളവരും കൗണ്ടികൗൺസിൽ അതിർത്തിക്കകത്തു താമസിക്കുന്നവരും ആയ എല്ലാ വിദ്യാർത്ഥികളും ഇതിൽ ഏതെങ്കിലുമൊരു വിദ്യാലയത്തിൽ പോയി പഠിക്കുന്നു. ഈ ജൂനിയർ സ്കൂളുകൾക്കു് പുറമേ ഈ പ്രായത്തിനു താഴെ 5 മുതൽ 7 വരെ വയസ്സുള്ള കുട്ടികൾക്കു് ഇൻഫൻറ് സ്കൂളുകളും 3 മുതൽ 5 വരെ വയസ്സു പ്രായമുള്ളവർക്കു നഴ്സറി സ്കൂളുകളും ഉണ്ടു്. നിർബന്ധവിദ്യാഭ്യാസവ്യവസ്ഥ 5 മുതൽ 14 വയസ്സു വരെ പ്രായമുള്ള വിദ്യാർത്ഥികളെയാണു സംബന്ധിക്കുന്നതു്.

## നഴ്സറിവിദ്യാലയങ്ങൾ

അഞ്ചുവയസ്സിനു താഴെയുള്ള കുട്ടികൾക്കു് ഇപ്പോൾ വളരെ കുറച്ചുമാത്രമേ നഴ്സറിവിദ്യാലയങ്ങളുള്ളു. എങ്കിലും പുതിയ പദ്ധതി അനുസരിച്ചു് ഇവയുടെ സംഖ്യ വർദ്ധിപ്പിച്ചു ലണ്ടനിൽ എല്ലാഭാഗങ്ങളിലും നഴ്സറിവിദ്യാലയങ്ങൾ സ്ഥാപിക്കുവാനുദ്ദേശിക്കുന്നുണ്ടു്. തൊഴിലിലേർപ്പെട്ടിരിക്കുന്ന നിർദ്ധനരായ മാതാപിതാക്കന്മാരുടെ സന്താനങ്ങളാണു് ഈ വിദ്യാലയങ്ങളിൽ അധികവും ഉള്ളതു്. വാസ്തവത്തിൽ അവ വിദ്യാലയങ്ങളല്ല. അവ കേവലം ക്രീഡാകേന്ദ്രങ്ങളാണു്. അവിടെ ശിശുക്കളെ വേണ്ടവിധത്തിൽ പരിചരിച്ചുവരുന്നു. അനന്തരജീവിതകാലത്തേക്കുവേണ്ട "സൽസ്വഭാവവും അവർ അവിടെവച്ചുതന്നെ ആർജ്ജിക്കുന്നു. കാലത്തു 9 മണി തുടങ്ങി വൈകുന്നേരം 4½ മണിവരെയാണു വിദ്യാർത്ഥികൾ ഇവിടെ പഠിക്കുന്നതു്. അവർക്കു് അവിടെവച്ചുതന്നെ മദ്ധ്യാഹ്നഭക്ഷണവും ലഭിക്കുന്നു. ഇതിലേക്കു തങ്ങളുടെ കഴിവനുസരിച്ചു മാതാപിതാക്കന്മാർ ഒരു ഷില്ലിംഗുമുതൽ രണ്ടു ഷില്ലിംഗുവരെ മാസവരികൊടുക്കേണ്ടതുണ്ടു്. മുറി വൃത്തിയാക്കുക, മേശയും കസേരയും യഥാസ്ഥാനങ്ങളിൽ ശരിക്കിടുക, ആഹാരസാധനം വിളമ്പുക മുതലായി വിദ്യാലയത്തിലെ ജോലികളെല്ലാം ചെയ്യുന്നതിനു കുട്ടികളെപഠിപ്പിക്കുന്നു. ഇതൊന്നും അവർക്കു ജോലിയാണെന്നു തോന്നാറില്ല. നേരേമറിച്ചു് ഇതെല്ലാം അവരുടെ കളിയുടെ ഒരു ഭാഗം മാത്രമാണു്. തങ്ങളുടെ മുഖം കാണത്തക്കവിധത്തിൽ ചില സാമാനങ്ങളുടെയെല്ലാം പിത്തളപ്പിടികൾ അവർ തേച്ചുവെളുപ്പിക്കുന്നതു കാണാൻ ബഹുരസമായിരുന്നു. ഓരോ ശിശുവിനും പ്രത്യേകം പ്രത്യേകം

ദേഹശുചീകരണത്തിന്ന വെള്ളം വച്ചിട്ടുള്ള പാത്രവും അതിന്നുവേണ്ട സാമഗ്രികളും ഉണ്ട്. ഓരോരുത്തരുടേതും പ്രത്യേകം തിരിച്ചറിയുന്നതിന്ന് മൃഗങ്ങളുടേയോ, പുഷ്പങ്ങളുടേയോ ആകൃതിയും അതിൽ കാണുന്നതാണ്. കളികൾ, കഥപറച്ചിൽ, പാട്ടുപാടൽ, ചെറിയ സംഭാഷണങ്ങൾ പാവ ഉപയോഗിച്ചുള്ള വിനോദങ്ങൾ, അടുത്തുള്ള തോട്ടങ്ങളിലേക്കുള്ള വിനോദയാത്ര, വേനൽക്കാലത്തു തങ്ങളുടെ തോട്ടങ്ങളിലെതന്നെ ജോലി ഇവ കൊണ്ടാണ ശിശുക്കൾ അവിടെ സമയം പോക്കുന്നതു്. മദ്ധ്യാഹ്നഭക്ഷണത്തിന്നശേഷം അവർ എല്ലാം കിടന്നു വിശ്രമിക്കുന്നു. ഇൻഫൻററ് സ്കൂളുകളിലേക്കു വരുന്ന, അത്യധികം വൈദ്യപരിചരണം ആവശ്യപ്പെടുന്ന കായികന്യൂനതകളുള്ള വിദ്യാർത്ഥികളുടെ സംഖ്യാധിക്യംനിമിത്തം "ബോർഡ് അഫ് എഡ്യൂക്കേഷ"ൻെറ ഒരു പുതിയ സർക്കുലറിൽ എല്ലാ പ്രാദേശികാധികാരികളോടും ഇത്തരത്തിലുള്ള നഴ്സറിവിദ്യാലയങ്ങൾ വർദ്ധിപ്പിക്കണമെന്നു് ആവശ്യപ്പെട്ടുകാണുന്നു.

## ജൂനിയർ സ്കൂളുകൾ

ഒരു നല്ല സാമാന്യവിദ്യാഭ്യാസത്തിന്ന് അടിസ്ഥാനമിടുന്നതിനാണ ജൂനിയർ സ്കൂളുകൾ ശ്രമിക്കുന്നതു്. ഇൻഫൻററ് വിദ്യാലയങ്ങളിൽനിന്നും വരുന്ന വിദ്യാർത്ഥികളെ "A" എന്നും "B" എന്നും രണ്ടു ഗ്രേഡായി തിരിക്കുന്നു. ഇതിൽ "A" ഗ്രേഡാണ് ഉയർന്നതു്. ജൂനിയർ സ്കൂളുകളിലെ മുഴുവൻ കാലവും വിദ്യാർത്ഥികളെ ഇങ്ങനെ തരംതിരിച്ചു നിറുത്തുന്നു. കുറെ ശിശുക്കൾ മാത്രമേ ഇതിന്നു വ്യത്യസ്തമായി കാണുകയുള്ളൂ. രണ്ടു ഗ്രേഡിലുള്ള വിദ്യാർത്ഥികളും ഒരേ വിഷയംതന്നെയാണ് പഠിക്കുക. ഉയർന്ന ഗ്രേഡിലുള്ള വിദ്യാർത്ഥികൾ ആ വിഷയങ്ങളിലെ ഉയർന്നപാഠങ്ങൾ പഠിക്കുന്നു എന്നുമാത്രം വ്യത്യാസമുണ്ട്. ഓരോ ഗ്രേഡിനും പ്രത്യേകം അദ്ധ്യാപകന്മാർ ഉള്ള വിദ്യാലയങ്ങളുണ്ട്. പക്ഷേ അതു് എല്ലാ വിദ്യാലയങ്ങളിലും കഴിവുള്ളതല്ല. പാഠപദ്ധതിയും, പാഠസമയപ്പട്ടികയും ഉണ്ടാക്കുന്നതിന്ന ഹെഡ്മാസ്റ്റർമാൎക്കു പൂൎണ്ണ സ്വാതന്ത്ര്യം ഉണ്ട്. എന്നാൽ മതവിദ്യാഭ്യാസവും കായികപരിശീലനവും അതിൽ ഉൾപ്പെടുത്തേണ്ടതാണ്. പാഠപദ്ധതിയും മററും ഹെഡ്മാസ്റ്റർ കൗൺസിലിൻെറ വിദ്യാഭ്യാസാധികാരികളുടെ സാമാന്യപരിശോധനയ്ക്കു സമൎപ്പിക്കുകയും വേണം. ഇങ്ങനെയാണെങ്കിലും തങ്ങളുടെ ജോലിയിൽ പുറമേനിന്ന് ആരും കൈകടത്തീട്ടില്ലെന്നാണ് ഞാൻകണ്ട ഹെഡ്മാസ്റ്റർമാരെല്ലാം എന്നോടു പറഞ്ഞതു്. ഭാഷ, കണക്ക്, ചരിത്രം, ഭൂമിശാസ്ത്രം. ഈ വിഷയങ്ങളെല്ലാം പാഠപദ്ധതിയിൽ ഉൾപ്പെടുന്നു. ചില സ്കൂളുകളിൽ ഈ വിഷയങ്ങളുടെ കൂട്ടത്തിൽ

ശാസ്ത്രവും കൈവേലയും കൂടി ചേർക്കുന്നുണ്ട്. സാധാരണയായി എല്ലാ സ്കൂളുകളിലും ഡ്രായിംഗുണ്ട്. ചില സ്കൂളുകളിൽ വിദ്യാൎത്ഥികളുടെ ബുദ്ധിശക്തിയും പ്രതിഭയും ഉപയോഗിക്കേണ്ട ഡ്രായിംഗുപാഠങ്ങൾ കൂടിയുണ്ട്. ചില ഹെഡ്മാസ്റ്റർമാർ ഡ്രായിംഗ് പാഠപദ്ധതിയിൽ ഉൾപ്പെടുത്താറില്ല. സെൻട്രൽ സ്കൂളുകളിലും സീനിയർ സ്കൂളുകളിലും പഠിപ്പിക്കുന്നതിനായി അതിനെ വിട്ടേക്കാറാണ് പതിവ്.

സീനിയർ സ്കൂളുകളും സെൻട്രൽ സ്കൂളുകളും.

ഇപ്രകാരം വിദ്യാർത്ഥികൾക്കു 11-ൽ കൂടുതൽ വയസ്സു പ്രായമാകുമ്പോൾ പ്രാഥമിക വിദ്യാഭ്യാസപദ്ധതി സീനിയർ എന്നും സെൻട്രൽ എന്നും രണ്ടായി തിരിയുന്നു എന്നു പ്രത്യക്ഷപ്പെടുന്നു. ജൂണിയർ സ്കൂളുകളിൽനിന്നും പോകുന്ന വിദ്യാർത്ഥികളിൽ 80 ശതമാനവും, സീനിയർ സ്കൂളിൽ ചേരുന്നു. 15 ശതമാനം മാത്രമേ സെൻട്രൽ സ്കൂളിൽ ചേരുന്നുള്ളു. ജൂണിയർ സ്കൂളുകളിൽ മൊത്തത്തിൽ 170,000 വിദ്യാർത്ഥികളുണ്ട്. ഇതിൽ 30,000 വിദ്യാർത്ഥികൾ സെൻട്രൽ സ്കൂളുകളിൽ ചേരുന്നു. ഈ സെൻട്രൽ സ്കൂളുകൾ ലണ്ടനിലെ വിദ്യാഭ്യാസപദ്ധതിയുടെ ഒരു പ്രത്യേകസ്വഭാവമാണ്. ചുരുക്കം വിദ്യാഭ്യാസപ്രവൎത്തകന്മാർ മാത്രമേ ഇതിനെ അനുകരിച്ചിട്ടുള്ളു. "വിദ്യാലയം വിട്ടാലുടൻതന്നെ തൊഴിലിൽ ഏൎപ്പെടുന്നതിനു ബാലികാബാലന്മാരെ സന്നദ്ധരാക്കുന്നതിനും പ്രത്യേക തൊഴിൽപരിശീലനമൊന്നും കൂടാതെ തന്നെ വ്യവസായശാലകളിലും വ്യാപാരശാലകളിലും പ്രവേശിക്കുന്നതിനും അവരെ കൃതഹസ്തരാക്കുകയും ചെയ്യുക എന്നുള്ളതാണു് ഈ വിദ്യാലയങ്ങളുടെ ഉദ്ദേശം" എന്നാണു കൗൺസിലിൽനിന്നും പ്രസിദ്ധം ചെയ്തിട്ടുള്ള ലഘുലേഖയിൽ കാണുന്നതു്. "സംസ്കാരപരവും പൊതുവെ ജീവിതസമരത്തെ അഭിമുഖീകരിക്കുന്നതിനു സമർത്ഥവുമായ ഒരു പരിശീലനമാണ് ഇവിടെ നൽകപ്പെടുന്നതു്. എന്നാൽ അതേസമയം തന്നെ ആധുനികവ്യവസായത്തിനും വാണിജ്യത്തിനും അനുയോജിച്ച പ്രവൎത്തനങ്ങളിൽ ഏൎപ്പെടുന്നതിനും വിദ്യാൎത്ഥികൾ പ്രാപ്തരായിത്തീരുന്നു" എന്നാണ് ആ ലഘുലേഖയിൽ തന്നെ കാണുന്നതു്.

ജൂണിയർ സ്കൂളുകളിൽനിന്നും ജൂണിയർ സ്കാളർഷിപ്പ് പരീക്ഷ മുഖാന്തിരമാണു സെൻട്രൽ സ്കൂളുകളിലേക്കു വിദ്യാർത്ഥികളെ തിരഞ്ഞെടുക്കുന്നതു്. ഈ സ്കാളർഷിപ്പ് ലഭിക്കുന്ന വിദ്യാർത്ഥികളുടെ മാതാപിതാക്കന്മാർ വിദ്യാൎത്ഥികളെ 16 വയസ്സുവരെ സ്കൂളിൽ അയച്ചുകൊള്ളാമെന്നുള്ളതിനു ഒരു ഉടമ്പടി എഴുതിവയ്ക്കണം. ഈ വയസ്സു പള്ളിക്കൂട

ത്തിൽ പോകണമെന്നുള്ള വിദ്യാൎത്ഥികളുടെ നിർബന്ധവയസ്സിൽനിന്നും രണ്ടുവയസ്സ് കൂടുതലാണ്.

## വാണിജ്യവും സാങ്കേതികശാസ്ത്രവും

ആദ്യത്തെ രണ്ടു കൊല്ലത്തേക്കു വിദ്യാഭ്യാസം സാമാന്യവും വിസ്തൃതവുമായ രീതിയിലാണ്. വിദ്യാർത്ഥിക്കു 13 വയസ്സായാൽ അയാൾ തന്നെ തനിക്കു സാങ്കേതികവിദ്യാഭ്യാസം വേണമോ, വാണിജ്യവിദ്യാഭ്യാസം വേണമോ എന്നു തീരുമാനിക്കണം. വാണിജ്യവിദ്യാഭ്യാസം സ്വീകരിക്കുന്ന വിദ്യാൎത്ഥികൾ സാമാന്യവിഷയങ്ങൾക്കും പുറമെ, ഷാർട്ടുഹാൻഡ്, ബുക്കുകീപ്പിംഗ് (കണക്കെഴുത്ത്) ടൈപ്പ്റൈററിംഗ് മുതലായ വാണിജ്യസംബന്ധമായ വിഷയങ്ങൾ പഠിക്കേണ്ടതാണ്. സാങ്കേതികവിദ്യാഭ്യാസം സ്വീകരിക്കുന്നവർ, ലോഹവേല, മരവേല മുതലായവ പഠിക്കുന്നു. ഈ വിദ്യാഭ്യാസം വൃത്തിപരമായുള്ളതല്ല. നേരെ മറിച്ച് അതു മിക്കവാറും സംസ്കാരപരം തന്നെയാണ്. സാങ്കേതികവും, വാണിജ്യപരവും ആയ ഒരു ഛായയുണ്ടെന്നു മാത്രമേയുള്ളൂ. ആഴ്ചയിൽ 8 മണിക്കൂർ തൊഴിൽപരമായ വിഷയങ്ങൾക്കായി വിനിയോഗിക്കുന്നതാണ്. ഈ വിഷയങ്ങളിലുള്ള അദ്ധ്യാപകന്മാരെല്ലാം അതാതു വിഷയങ്ങളിൽ വിദഗ്ദ്ധന്മാരാണ്. ഇംഗ്ലീഷ്, ഏതെങ്കിലും വിദേശഭാഷ, (ഫ്രഞ്ച്, ജർമ്മൻ, സ്പാനിഷ് മുതലായവയാണു സാധാരണ) ചരിത്രം, ഭൂമിശാസ്ത്രം, ഗണിതം, (Mathematics) പ്രായോഗികശാസ്ത്രം, (Practical Science) കല, ഗൃഹ്യശാസ്ത്രം, ശാരീരികപരിശീലനം, മതപാഠം മുതലായവയാണു സാമാന്യവിദ്യാഭ്യാസത്തിൽ ഉൾപ്പെട്ടിട്ടുള്ള വിഷയങ്ങൾ. ഈ വിദ്യാലയങ്ങളിലെ ഹെഡ് മാസ്റ്റർമാൎക്ക് ഇഷ്ടം പോലെ പാഠപദ്ധതിയും പാഠസമയവിവരപ്പട്ടികയും നിൎമ്മിക്കുന്നതിനുള്ള പൂൎണ്ണസ്വാതന്ത്ര്യമുണ്ട്. വിദ്യാലയങ്ങളോടനുബന്ധിച്ചുതന്നെ ഒരു തൊഴിൽക്കമ്മററിയും സാധാരണയായിട്ടുണ്ടായിരിക്കും. ഇതിൽ തൊഴിൽസ്ഥാപനങ്ങളിലെയും, അദ്ധ്യാപകന്മാരുടെയും മാതാപിതാക്കന്മാരുടെയും പ്രതിനിധികൾ ഉണ്ടായിരിക്കുന്നതാണ്. വിദ്യാലയം വിട്ടാൽ ഉടൻ തന്നെ വിദ്യാൎത്ഥികളുടെയും വിദ്യാർത്ഥിനികളുടെയും ബഹുഭൂരിഭാഗത്തിനും തൊഴിൽ ലഭിക്കുന്നു. അദ്ധ്യയനകാലം മുഴുവനും നിഷ്കൃഷ്ടയായ വൈദ്യപരിചരണമുണ്ട്. കണ്ണിനും പല്ലിനും ഉള്ള സുഖക്കേടുകൾ എല്ലാം ശരിയായി പരിശോധിച്ചു വേണ്ട പരിഹാരം നൽകപ്പെടുന്നു.

ജൂണിയർ സ്കൂളുകളിലെ ബാക്കി 80 ശതമാനം വിദ്യാൎത്ഥികളും സീനിയർ സ്കൂളുകളിൽ ചേരുന്നു. ഇവയിലും കൈവേലയ്ക്കു മുഖ്യമായ സ്ഥാനമുണ്ട്. വിദ്യാർത്ഥികൾ മരപ്പണി, ബുക്കുബൈൻറിംഗ് മുതലായതും

വിദ്യാൎത്ഥിനികൾ ഗാൎഹ്യശാസ്ത്രം സൗചികവിദ്യ ഇവയും അഭ്യസിക്കുന്നു. ഞാൻ സന്ദൎശിച്ച ഒരു വിദ്യാലയത്തിൽ ഒരു വീട്ടിനു വേണ്ട അട്ടക്കളെ, ആഹാരംകഴിക്കുന്ന മുറി, ഇരിപ്പുമുറി, കിടപ്പുമുറി മുതലായതും സകലവിധമായ ഗൃഹസാമാനങ്ങളും കണ്ടു. മുറികൾ ശരിയാക്കുന്നതിനു, ആഹാരം പാകം ചെയ്തു വിളമ്പുന്നതിനും ശിശുക്കളെ പരിചരിക്കുന്നതിനും (ഇതിനു വലിയ പാവകളെ ഉപയോഗിക്കുന്നു.) വസ്ത്രം അലക്കുന്നതിനും, ഗൃഹസംബന്ധമായ മററു അനേകതരം ജോലികൾ ചെയ്യുന്നതിനും വിദ്യാർത്ഥിനികളെ ഇവിടെ പരിശീലിപ്പിക്കുന്നു. ജൂനിയർ സ്കൂളുകളിലെന്നപോലെ പല സീനിയർ സ്കൂളുകളിലും "*A*" എന്നും "*B*" എന്നും ഉള്ള വകുപ്പു തിരിക്കൽ ഉണ്ടു്. വിദ്യാർത്ഥികൾ 14-ാമത്തെ വയസ്സിൽ സ്കൂൾ വിടുന്നു. അതിനുശേഷം അവർ എന്തെങ്കിലും ജീവിതവൃത്തികളിൽ ഏൎപ്പെടുന്നതാണു്.

ഇതിനും പുറമെ ഓരോ ജീവിതവൃത്തിക്കും, വ്യവസായത്തിനും യോജിച്ച പ്രത്യേകതൊഴിൽ പരിശീലനം നൽകുന്നതിനു പ്രത്യേക സാങ്കേതിക വിദ്യാലയങ്ങളുണ്ടു്. അംഗവൈകല്യമുള്ളവൎക്കും, കുരുടന്മാൎക്കും ചെകിടന്മാൎക്കും പ്രത്യേകം പ്രത്യേകം വിദ്യാലയങ്ങളുണ്ടു്. ഹൃദയസംബന്ധമായ സുഖക്കേടുള്ളവരെ പഠിപ്പിക്കുന്നതിനു തുറന്നസ്ഥലങ്ങളും ഏൎപ്പാടുചെയ്തിരിക്കുന്നു.

ഇപ്പോൾ ഗവൎമ്മേണ്ടിൽനിന്നും പ്രസിദ്ധംചെയ്തിട്ടുള്ള ബില്ലനുസരിച്ചു എല്ലാ കുട്ടികളും 15 വയസ്സുവരെ സ്കൂളിൽ ഹാജരാകണമെന്നുണ്ടു്. ഇതിനു വ്യത്യസ്തം വേണമെന്നുണ്ടെങ്കിൽ ഒരു പ്രാദേശികാധികൃതൻ ആ വിദ്യാൎത്ഥിയെ ഈ നിയമത്തിൽനിന്നും ഒഴിവാക്കിയിരിക്കണം. ഇതിന്റെ ഉദ്ദേശം സീനിയർ സ്കൂളുകളിൽ വിദ്യാൎത്ഥികൾ ഒരു കൊല്ലംകൂടി പഠിക്കണമെന്നുള്ളതാണു്.

സ്കൂളിലെ പരിശോധന വളരെ കാൎയ്യക്ഷമമായ രീതിയിലാണു്. എന്നാലും ഹെഡ്മാസ്റ്റർമാൎക്കു പാഠപദ്ധതി നിൎമ്മിക്കുന്നതിനു സ്വാതന്ത്ര്യമുണ്ടെന്നു പറഞ്ഞുവല്ലോ. പരിശോധനാധികാരികൾ കുററങ്ങളേയും കുറവുകളേയും കണ്ടുപിടിച്ചു പരിഹരിക്കുന്നു. എന്നുതന്നേയുമല്ല ഓരോ സ്കൂളിലും കാണുന്ന നല്ലവശങ്ങൾ മററു സ്കൂളിലേക്കു് പകൎത്തുകയുംചെയ്യും. ആകപ്പാടെ എല്ലാംകൂടി 548 എലിമെൻററി സ്കൂളുകളും 76 സെൻട്രൽ സ്കൂളുകളും അംഗവൈകല്യമുള്ള വിദ്യാൎത്ഥികൾക്കായിട്ടു 138 സ്കൂളുകളും 253 സാങ്കേതിക വിദ്യാലയങ്ങളും ലണ്ടൻ കൗണ്ടിയിൽ ഉണ്ടു്.

ഈ ലേഖനംകൊണ്ടു ലണ്ടൻ കൗണ്ടി കൗൺസിലിൻെറ പ്രാഥമിക വിദ്യാഭ്യാസപദ്ധതി എത്രത്തോളം സുഘടിതമാണെന്നും, ഭാരതത്തിൽ ഇന്നു അവശ്യം വേണ്ടതായ വിദ്യാഭ്യാസപുനസ്സംഘടനാവിഷയത്തിൽ പുതിയ ആശയങ്ങളെ നിർദ്ദേശിക്കുന്നതിനു ഈ പദ്ധതി എത്രത്തോളം സാഹായ്യകമായിരിക്കുമെന്നും അറിയാമല്ലോ.



# സ്വാഗതം

(വിദ്വാൻ കെ. പി. ശാസ്ത്രികൾ)

[ചേർത്തലതാലൂക്കു ടീച്ചേഴ്സ് കാൺഫ്രൻസിൽ പാടിയതു്.]

സ്വാഗതമെ സ്വാഗതമെ യോഗബലചോദിതരാ-
യാഗമിച്ചുല്ലസിച്ചീടും മാന്യസഭ്യരെ,
വഞ്ചിനാട്ടിൽപ്പുകൾവെണ്മയ്ക്കുഞ്ചിതമൂറവയായ് ശ്രീ-
തഞ്ചിക്കാണികൾ പുകഴ്ത്തും കരപ്പുറത്തിൽ
ചേലെഴും തണ്ടാർപ്പൊയ്കയിൽപ്പോലെ പണ്ടുനാങ്ങൾപറ-
ന്നാലസിച്ചോരീച്ചേർത്തലപട്ടണം തന്നിൽ
കൈരളീദേവീമന്ദിരസുന്ദരശുഭപ്രാന്തത്തിൽ
സൈ്വരമുദ്യോതിക്കും പുതുമണിപ്പന്തലിൽ
വന്ദനീയഗുരുവരസഹസ്രം ചൂഴന്നപാരം
ധന്യമാംവേദിയിൽ പരമാഗ്ര്യപീഠത്തിൽ
ഭാവിജനതയിൽ ക്ഷേമം താവിടുവാൻ കടാക്ഷശ്രീ-
തൂവിമേവിടുന്നസാക്ഷാൽ വാണിമാതാവേ,
നമസ്കാരം നമസ്കാരം സമസ്തഭദ്രദായിനി
നമസ്കാരം ജഗദേകനിത്യപാവിനി.
ഹാ! ജഡൻ ഞാൻ ഭവൽഭക്തനാണെങ്കിലും തൃപ്പാദത്തെ
പ്പൂജചെയ്യാനെൻെറ കൈയ്യിൽപ്പൂക്കളില്ലല്ലോ
മാനസമുണ്ടതിനൊരു വാസനയും ഭംഗിയുമി-
ല്ലെന്നമററതെങ്കിലും ഞാനർച്ചിച്ചീടട്ടെ.
പാരിന്നുന്നതിക്കായ് ഭാവിപൌരകാമേഷ്ടയാകുമി-
സ്സാരസ്വതയജ്ഞം സമ്യക് സാഫല്യമേലാൻ

കാരുണികസ്വാന്തയാം നിൻ പാവനപാദമാംകല്പ-
ദാരുമൂലത്തിൽ സാഷ്ടാംഗം നമസ്കരിപ്പൂ.
സ്വാഭിമതംപോലീയജ്ഞം ശോഭിക്കും ഫലിക്കുമെന്നായ്
സ്വാഭിമാനപൂർവ്വം ഞങ്ങൾ സന്തോഷിക്കുന്നു.
കണ്വഭട്ടഗുഭരദ്വാജരെന്നപുരാതനാചാര്യ-
പണ്ഡിതന്മാർ പുനർജ്ജന്മമെടുത്തപോലെ
ബുദ്ധിവിദ്യാവിജ്ഞാനങ്ങളൊത്തുചേർന്നു വഹിച്ചുവന്ന
സിദ്ധികളെപ്പോലെ വിശ്വവിഖ്യാതരല്ലോ
ഈ മഹാധ്വരത്തെസ്സർവ്വശ്രീമഹസ്സോടും പുലർത്താൻ
പ്രേമപൂർവ്വമാഗമിച്ച മഹാചാര്യന്മാർ
ആ മഹാരാജസൂയത്തിൽ ശ്രീമദ്ധർമ്മജനെപ്പോലെ
കാമമശ്വമേധത്തിൽ ശ്രീരാമനെപ്പോലെ
ശ്രീമഹസ്സാന്ദ്രഗ്രഹങ്ങൾതൻ നടുവിൽ ചന്ദ്രനെപ്പോലെ
ശ്രീമഹാദേവസദസ്സിലിന്ദ്രനെപ്പോലെ
അഗ്ര്യപൂജാർഹനായ് സഭയ്ക്കൊക്കെയൊന്നാമദ്ധ്യക്ഷനായ്
സൽകൃതനായുല്ലസിക്കും ഗുരുവരേണ്യൻ
ആ മഹാൻ ശുകബ്രഹ്മർഷിശ്രീമഹസ്സുചിന്നും ശിവ-
രാമകൃഷ്ണമഹർഷിയാണെന്തിനിവേണ്ടു.
സർവ്വതന്ത്രസ്വതന്ത്രനായ് സർവ്വലോകാരാദ്ധ്യനായി
സർവ്വദാപൌരുഷംമൂർത്തീഭവിച്ചു മൂർത്തായ്
ഇമ്പമായ്ദ്രോണാചാര്യൻ തൻവമ്പെഴും ശ്രീരാമവർമ്മ-
ത്തമ്പാനല്ലീയൊരദ്ധ്യക്ഷൻ ഭാഗ്യമേഭാഗ്യം
തിങ്കൾപോൽ സാഹിത്യനഭസ്സിങ്കൽ ഉദ്യോതിക്കുംധന്യൻ
ശങ്കരൻനമ്പിയാരല്ലീ മററൊരദ്ധ്യക്ഷൻ
സന്തതജ്യോതിയിന്നാട്ടിൽ ചിന്തിടുംമഹാന്മാരല്ലീ
മന്ത്രതന്ത്രപ്രവീണരാമഗ്നിഹോത്രികൾ
ശീലമാംവിദ്യയാൽ മാത്രം കാണികൾക്കുവൃദ്ധനായ
ബാലകൃഷ്ണവാരിയരാണൊരുയാജകൻ
തൻ പ്രഭുത്വത്താൽ ചേർത്തലയ്ക്കിമ്പമേറുമഭിമാന-
സ്തംഭമാകും ശിവരാമപ്പണിക്കർ പിന്നെ
ഷരത്തമററീനാട്ടിൻ പ്രീതിസത്തമാം പ്രൊഫസർ ശ്രീമാൻ
പത്മനാഭനുണ്ണി മററൊരഗ്ര്യശ്രോത്രിയൻ
അഞ്ചിതപാശ്ചാത്യ വിദ്യാസഞ്ചിതശ്രീയാം മറിയം
ബഞ്ചിമൻ സ്ത്രീലോകത്തിന്നു മാതൃകാരത്നം
പങ്കമററുൽകൃഷ്ട വിദ്യാസംഗതസംസ്കാരയാം നീ.

തങ്കവല്ലീ മററൊരുദ്ദ്യൽസ്സ്രൈണതല്ലജം
അഭ്യസ്തവിദ്യന്മാർജ്ഞാനവിജ്ഞാനാംബുധികളല്ലി
സത്യലോകർമാന്യരാകും ഗുരുവരന്മാർ
വിശ്വപാവനമീയജ്ഞംവിജയിപ്പിച്ചുകൊൾവാൻ സാക്ഷാൽ
വിശ്വനാഥസ്വാമിയല്ലീബ്രഹ്മനിരിപ്പൂ
എന്തിനിഴവണ്ടതീയജ്ഞംചിന്തിതഫലാപ്തിപൂർവ്വം
ഹന്തനിവ്വിഘ്നംഫലിപ്പാനിനിഴപ്പാരെങ്കിൽ
മാലയിൽപൂക്കളിലൊരേന്തുല്യപോലീസ്സമ്മേളന-
ശാലയിൽസംഗതസർവ്വകാര്യകാരണാൽ
ക്ഷാത്രപൌരുഷശ്രീമാനായ് ശ്ലാഘ്യയോഗ്യനായീയാഗ-
ക്ഷേത്രരക്ഷചെയ്വൂസാക്ഷാൽരാജരാജൻതാൻ
വേണമെങ്കിൽഭാവിപൌരശ്രേണിയെനാശികസാധു
രക്ഷാണിയാംമൂസ്സോളിനിമാരായ് ചമച്ചാനും
പ്രീണിതാഖിലപ്രപഞ്ചപ്രാണിയാംഗാന്ധിദേവൻതൻ
ചേണിൽജഗദ്രക്ഷകരായ് പുലത്തിടാനും
ത്രാണിയുള്ള ഗുരുക്കൾതൻനാണിഭത്തിൻപേരിലിങ്ങ
വാണിടുന്നാസഭാജനതല്ലജങ്ങളെ
സ്വാഗതം സ്വാഗതം നിങ്ങൾക്കാഗളാദരം ഹേ മഹാ-
ഭാഗരെസ്വാഗതംചൊൽവൂസവിനയം ഞാൻ.



# കുറിപ്പുകൾ

## ഭൂമിശാസ്ത്രം പാഠം

വളരെക്കാലമായിട്ടു ലണ്ടനിലെ ഒന്നുരണ്ടു വിദ്യാലയങ്ങൾ ഭൂമിശാസ്ത്രാദ്ധ്യാപനം സംബന്ധിച്ചു ചില പരീക്ഷണങ്ങൾ നടത്തിവരുകയായിരുന്നു. സാധാരണ കാണുന്ന വിരസങ്ങളായ പാഠപുസ്തകങ്ങളോ ഭൂപടങ്ങളോ ഉപയോഗിച്ചല്ല ഈ പാഠം നടത്തുന്നതു്. മനുഷ്യരുടെ യഥാർത്ഥജീവിതത്തെയും മററും പററി പ്രതിപാദിക്കുന്ന സജീവപാഠങ്ങളാണു് ഇവടെ നൽകപ്പെടുന്നതു്.

വിദേശരാജ്യങ്ങളുമായി വാണിജ്യം നടത്തുന്ന കപ്പലുകൾ ലണ്ടൻ തുറമുഖത്തടുക്കുമ്പോൾ വിദ്യാർത്ഥികൾ അവ സന്ദർശിക്കും. ഇതിനും പുറമേ കപ്പലിലെ ജോലിക്കാരുമായി അവർ എഴുത്തുകുത്തു നടത്തുകയും ചെയ്യും. ഈ കത്തിടപാടുകൾ മുഖാന്തരം കപ്പലിലേയും, വിദേശത്തുറമുഖങ്ങളിലേയും വിശേഷസംഭവങ്ങൾ, ഓരോ സ്ഥലങ്ങളിൽനിന്നും ലഭിക്കുന്ന ചരക്കുകളുടെ വിവരങ്ങൾ, അവയുടെ വില, ഓരോ സ്ഥലത്തേയ്ക്കുമുള്ള മാർഗ്ഗങ്ങൾ മുതലായവയെപ്പററി വിദ്യാർത്ഥികൾക്കു നേരിട്ടറിവു ലഭിക്കുന്നുണ്ടു്.

ഒരു പഴയ കപ്പൽക്കമ്പനിക്കാരാണു് ഈ പുതിയ പദ്ധതി ആരംഭിച്ചതു്. വിദ്യാർത്ഥികളും കപ്പലിലെ കപ്പിത്താനും ഉദ്യോഗസ്ഥന്മാരും തമ്മിൽ കത്തിടപാടുകൾ നടത്തുന്നതു് അഭിലഷണീയമായിരിക്കുമെന്നും അതു് രണ്ടുകൂട്ടരുടേയും പരസ്പരഗ്ഗുണത്തിനു ഹേതുവായി ഭവിക്കുമെന്നും അവർ നിശ്ചയിച്ചു. രണ്ടു സെക്കണ്ടറി സ്ക്കൂളുകളിലേയും രണ്ടു എലിമെൻററി സ്ക്കൂളുകളിലേയും വിദ്യാർത്ഥികളും കപ്പലിലെ ഉദ്യോഗസ്ഥന്മാരും തമ്മിൽ കത്തിടപാടുകൾ നടത്തിയിട്ടുണ്ടു്. ഈ കപ്പലുകൾ അവയുടെ യാത്രയ്ക്കിടയിൽ അനേകം തുറമുഖങ്ങൾ സന്ദർശിച്ചവയാണു്. കപ്പലുകളുടെ ഗതിയെ വിദ്യാർത്ഥികൾ സശ്രദ്ധം വീക്ഷിച്ചിട്ടുണ്ടു്. അവ തിരിച്ചെത്തിയപ്പോൾ അവർ അവയെ സന്ദർശിച്ചിട്ടുമുണ്ടു്. കപ്പലുകൾ സഞ്ചരിച്ച ഭൂവിഭാഗങ്ങളെപ്പററിയുള്ള ഒരു നല്ല ജ്ഞാനവും വിദ്യാർത്ഥികൾക്കു ലഭിച്ചിട്ടുണ്ടു്. കപ്പലിലെ സാമാനങ്ങളുടെ വിവരവും കപ്പലിലെ പ്രവർത്തനങ്ങളും അവർ ഗ്രഹിച്ചുകഴിഞ്ഞു. വിദ്യാർത്ഥികൾ കപ്പലുദ്യോഗസ്ഥന്മാരോടു വിവിധകാര്യങ്ങളെപ്പററി ചോദ്യങ്ങൾ ചോദിച്ചാണു് ഈവക അറിവുകളെല്ലാം സമ്പാദിക്കുന്നതു്. ഈ പദ്ധതിയെ ഇപ്പോൾ ഒന്നുകൂടി വിസ്തൃതമാക്കി. രസകരമായ ഈ പാഠപദ്ധതി മററു സ്ക്കൂളുകളിലെ വിദ്യാർത്ഥികൾക്കും ഉപയോഗയോഗ്യമാക്കി തീർക്കുന്നതിനുള്ള ശ്രമം നടന്നുവരുന്നു.

ഈ പദ്ധതി അത്യന്തം വിജയപ്രദമാണെന്നാണു കണ്ടതു്. കച്ചവടക്കപ്പലുകളും യാത്രക്കപ്പലുകളും ഉള്ള അനേകം ബ്രിട്ടീഷ് കമ്പനികൾ ഈ പദ്ധതിയ്ക്കു വേണ്ട ആനുകൂല്യങ്ങൾ നൽകുന്നുണ്ടു്. ഈ ആവശ്യത്തിനായി ഒരു കമ്മററിയെയും കപ്പൽക്കമ്പനിക്കാർ ഏർപ്പെടുത്തിയിരിക്കുന്നു. കപ്പൽ ഉടമസ്ഥസംഘങ്ങളും ഉദ്യോഗസ്ഥസംഘങ്ങളും, വിദ്യാഭ്യാസാധികൃതന്മാരും, റായൽ ജ്യാഗർഫിക്കൽ സംഘവും അദ്ധ്യാപകസംഘങ്ങളും ഈ കമ്മററിയിൽ പ്രതിനിധീകരിക്കപ്പെട്ടിട്ടുണ്ടു്. എല്ലാവിധ വിദ്യാലയങ്ങൾക്കും ഈ പദ്ധതിയിൽ ഭാഗഭാക്കാകുന്നതിനു വേണ്ട സൗകര്യങ്ങൾ നൽകണമെന്നുള്ളതാണു് ഈ കമ്മററിയുടെ ഉദ്ദേശ്യം. ഇപ്പോൾ 100 ലണ്ടൻ കൗണ്ടി

കൗൺസിൽ വിദ്യാലയങ്ങൾ ഉൾപ്പെടെ 450 വിദ്യാലയങ്ങളോളം ഇതിൽ ചേരുന്നതിന്നു തീരുമാനിച്ചിട്ടുള്ള പ്രകാരമറിയുന്നു.

വിദ്യാലയങ്ങളും കടലിൽ ഓടിക്കൊണ്ടിരിക്കുന്ന കപ്പലുകളും തമ്മിലുള്ള കത്തിടപാടുകൾ ശരിയായി നടത്തുന്നതിന് ഒരു സംഘടനയുടെ ആവശ്യമുണ്ട്. ഈ കത്തിടപാടുകൾക്കു വേണ്ടിവരുന്ന ചെലവുകൾ ഒരു വാർഷിക വരിസംഖ്യ മൂലം ഓരോ സ്കൂളുകളും വഹിക്കണം. ആദ്യമായിട്ടു ബ്രിട്ടീഷ് ദ്വീപുകളിലെ വിദ്യാലയങ്ങളേയും കപ്പൽക്കമ്പനികളേയും മാത്രമേ ഇത്തരത്തിൽ സംഘടിപ്പിക്കണമെന്നു വിചാരിക്കുന്നുള്ളു. പിന്നീടു സാമ്രാജ്യത്തിലെ മററു ഭാഗങ്ങളിലേയ്ക്കും ഈ പദ്ധതി സംക്രമിപ്പിക്കുന്നതാണ്.

# മൂവാററുപുഴ അദ്ധ്യാപകയോഗം

ചേർത്തല വച്ചു കൂടിയ അദ്ധ്യാപകയോഗത്തെക്കുറിച്ചുള്ള വിവരണം ഈ ലക്കത്തിൽ തന്നെ കൊടുത്തിട്ടുണ്ടല്ലൊ. എന്നാൽ അതേരീതിയിൽ മൂവാററുപുഴ ഡിസ്ട്രിക്ടിലും ഒരു അദ്ധ്യാപക മഹായോഗം നടന്നതായി പത്രം മുഖേന അറിയുന്നു. ഡിവിഷനൽ ഇൻസ്പെക്ടർ മി. രങ്കയ്യരുടെ അദ്ധ്യക്ഷതയിലാണ് ഒന്നാം യോഗം നടന്നതു്. രണ്ടാമത്തെയോഗം ഹൈസ്കൂൾ ഹെഡ്മാസ്റ്റർ മി: പരമേശ്വരൻ നമ്പ്യാരുടെ അദ്ധ്യക്ഷതയിലുംസമ്മേളിച്ചു. അദ്ധ്യാപകന്മാർ ചുമതലാബോധത്തോടുകൂടി അവരുടെ പാവനമായ കൃത്യം നിർവ്വഹിക്കണമെന്നും അവർ ഏതുജാതിയിലും മതത്തിലും പെട്ടവരായിരുന്നാലും അവരുടെ ഒന്നാമത്തെ മതതത്വം ഇതായിരിക്കണമെന്നും, വിദ്യാലയങ്ങളെ ക്ഷേത്രങ്ങളെന്നോണം കരുതി അദ്ധ്യാപനമാകുന്ന പൂജ നിർവ്വഹിക്കേണ്ടതാണെന്നും മററുമാണ് മി: രംഗയ്യരുടെ പ്രസംഗസാരം. മി: നമ്പ്യാർ വിദ്യാഭ്യാസത്തെ തൊഴിൽപരമാക്കേണ്ടതിൻെറ ആവശ്യകത, അദ്ധ്യാപകസംഘടനയുടെ അത്യാവശ്യം, വിദ്യാർത്ഥികളുടെ സ്വഭാവസംസ്കാരം ഇവയെ പററിയുമാണു പ്രസംഗിച്ചതു്. അതിന്നുപുറമെ പല മാന്യന്മാരുടെയും അദ്ധ്യാപകന്മാർക്ക് ഉപയുക്തമായ പ്രസംഗങ്ങളും മാതൃകാപാഠങ്ങളും ഉണ്ടായിരുന്നു.

ഏതായാലും ഈ വിധം താലൂക്കസമ്മേളനങ്ങൾ കൂടുന്നതു് ഏററവും പ്രായോജനകരംതന്നെ.

## വിദ്യാഭ്യാസംകൊണ്ട് ലഭിക്കേണ്ടത്

ഒരു വിദ്യാലയദിനാഘോഷത്തിൽ ആദ്ധ്യക്ഷംവഹിച്ച തിരുവിതാംകൂറിലെ വിദ്യാഭ്യാസ ഡയറക്ടർ സി. വി. ചന്ദ്രശേഖരൻ അവർകൾ എം. എ. വിദ്യാഭ്യാസവിഷയത്തെ പരാമർശിച്ച് പറഞ്ഞിട്ടുള്ള ചിലഭാഗങ്ങൾ വിദ്യാഭ്യാസവിഷയത്തിൽ പ്രവൃത്തിക്കുന്നവരുടെ ശ്രദ്ധയെ ആകർഷിക്കുന്നവയാണ്. ഹൈസ്കൂളുകളിലെ കായികവിദ്യാഭ്യാസം തീരെ അപര്യാപ്തമാണ്. തിരു: ഗവൺമെൻറ് ഇപ്പോൾ സ്പോർട്സിനായി 5000 രൂപ ചിലവഴിക്കുന്നുണ്ടെങ്കിലും അതിൽ നിന്നും കിട്ടുന്ന കായികവിദ്യാഭ്യാസം വളരെ തുച്ഛമാണ്. വിദ്യാർത്ഥികളുടെ ഉന്നം കപ്പുകൾ ലഭിക്കുന്നതിനും യശസ്സ് സമ്പാദിക്കുന്നതിനും ആയിട്ടാണു കാണുന്നത്. കായികസംസ്കാരം പ്രധാന ഉദ്ദേശമാക്കി പ്രവർത്തിക്കുന്നില്ല. ഇന്നത്തെ വിദ്യാഭ്യാസരീതി ഇൻഡ്യാക്കാർക്കാവശ്യമായ വിധത്തിലല്ല. ഓരോ പൌരനും ജീവിതത്തിൽ ഉപയോഗപ്പെടുന്ന ജ്ഞാനവും പരിശീലനവുമാണ് വിദ്യാലയത്തിൽനിന്നും ലഭിക്കേണ്ടത്.

---

# ചിന്താസന്താനം
## (നാലാംഭാഗം.)

ഗ്രന്ഥകർത്താ:— ആർ. ഈശ്വരപിള്ള ബി. എ.

കേരളത്തിലെ ഒരു പ്രധാന ചിന്തകനും, ഒന്നാംതരം ഗദ്യകാരനും ആയ ഈ ഗ്രന്ഥകർത്താവിന്റെ 14 ഉപന്യാസങ്ങൾ അടങ്ങിയതാണു പ്രസ്തുത പുസ്തകം. അനുകരണീയമായ ഗദ്യരീതി; ആദരണീയമായ ആദർശങ്ങൾ; ഉൽകൃഷ്ടമായ ചിന്തകൾ; എല്ലാവരും വായിച്ചു പഠിക്കേണ്ടത്. കച്ചവടക്കാർക്കു നല്ല കമ്മീഷൻ. വിലകുറച്ചിരിക്കുന്നു. വില 10 ണ.

## ചിന്താസന്താനം അഞ്ചാംഭാഗം.

ഗ്രന്ഥകർത്താ:— ആർ. ഈശ്വരപിള്ള ബി. എ.

പതിനാല് ഉപന്യാസങ്ങൾ അടങ്ങിയ മുഴുവൻ ഭാഗത്തിന് (ആർട്ട് പേപ്പറിൽ ഗ്രന്ഥകർത്താവിന്റെ ഛായയോടുകൂടിയത്) വില 10 ണ.

1935-ലെ സ്കൂൾഫയിനൽ പരീക്ഷക്കു തിരഞ്ഞെടുക്കപ്പെട്ട 8 ഉപന്യാസങ്ങൾ മാത്രം അടങ്ങിയത് വില 10 ചക്രം.

# രാജാ കേശവദാസ്

വീരാരാധന ഗ്രന്ഥാവലി നമ്പർ 2

ഗ്രന്ഥകൎത്താ:— ആർ. ഈശ്വരപിള്ള ബി. എ.

ദാരിദ്ര്യത്തിൽ ജനിച്ചും, സ്വല്പമായ വിദ്യാഭ്യാസം മാത്രം ലഭിച്ചും, പലവിധ കഷ്ടതകൾ സഹിച്ചും, സ്വപ്രയത്നം, സ്വകൃത്യബോധം, നീതിനിഷ്ഠ, കുശാഗ്രബുദ്ധി, സ്വാമിഭക്തി ഇവകൾകൊണ്ടു മാത്രം രാജ്യത്തിൽ ഉയൎന്ന പ്രജകളിൽ ഒരാൾക്കു ലഭിക്കാൻ സാധിക്കുന്ന ഏറ്റവും ഉന്നതപദം പ്രാപിച്ചു സമൃദ്ധിയിലും അനുദ്ധതനായ ഈ സൽപുരുഷന്റെ ചരിത്രം ആൎക്കും ഒരു വിശിഷ്ടസാധനപാഠമായിത്തന്നെ ഇരിക്കും.

വില 8 ണ.

# ശ്രീരാമൻ

ഗ്രന്ഥകൎത്താ:— ആർ. ഈശ്വരപിള്ള ബി. എ.

പുത്രനായോ, ഭ്രാതാവായോ, യോദ്ധാവായോ, തപസ്വിയായോ, ഭൎത്താവായോ, രാജാവായോ, മിത്രമായോ, ശത്രുവായോ ഉള്ള ഏതൊരു നിലയാകട്ടെ, ബ്രഹ്മചര്യം മുതലായ മൂന്നു ആശ്രമാവസ്ഥകളിൽ ഏതെങ്കിലുമാകട്ടെ, ധൎമ്മവീരനായ ശ്രീരാമനോടു തുല്യനായിട്ട് ഒരുപദേഷ്ടാവും രാമായണംപോലെ അത്ര രസാലങ്കാരസാരോപദേശഭൂയിഷ്ഠമായ ഒരു കാവ്യവും, വാല്മീകിയെപ്പോലെ ഒരു കവിയും ഇല്ലെന്നു സൎവ്വസമ്മതമാണ്.

വില 8 ണ.

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

---

# Brahmans' Hotel & Students' Home.

**Best Meals!** **Moderate Charges!!**

*Lodging accomodation for Tourists and Students.*

**Near Puthancutcherry,**
*Trivandrum.*

*Registered No T. 62.*

# ഗുരുനാഥൻ

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏകമാസിക.

അദ്ധ്യാപകന്മാക്കും കുട്ടികളുടെ സംരക്ഷകന്മാക്കും വിദ്യാത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രൂ. 8 ണ.

6 മാസത്തേയ്ക്കു് 1 രൂ. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 3 രൂ.

## ഗുരുനാഥൻെറ പഴയ ലക്കങ്ങൾ

ഗുരുനാഥൻെറ, പഴയ ലക്കങ്ങൾക്കു വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയയ്ക്കാനുള്ള ചെലവും മുൻകൂട്ടി മണിയാർഡർ അയച്ചിരിക്കണം.

## രജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാർഡറയയ്ക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാർഡർ അയയ്ക്കുകയാണു് ഉത്തമം. വി. പി. അയയ്ക്കുന്നതായാൽ അനാവശ്യതാമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,

ഗുരുനാഥൻ, പറവൂർ.

---

Printed & Published By C. N. Gopalan Nair
at the S. G. Press, Parur.